12. വ്യാഘ്രാദയഃപിശാചാശ്ചസ്നിഹ്യന്തി-
നിജസന്തതൌ
ഹന്തഹന്തഭവാൻഹന്തിസന്തത്യജാന്തകകർമ്മതേ.

13. ക്രിസ്തുംക്ഷമാശാലിനംതംഭക്തംപുത്രം ഭവാൻപുരാ
ബലിംചകാരഹത്വാഹാകഥംത്വംഭക്തവത്സലഃ?

14. ദയാസമംനാസ്തി പുണ്യംപാപം-
ഹിംസാസമംനഹി
സൃഷ്ടിസന്താനഹനനാൽവിരമത്വംജഗൽപിതഃ

15. യദ്യസ്തിച്ഛാസൃഷ്ടികൃത്യേ സർവ്വാനാനന്ദതുന്ദിലാൻ
ചന്ദ്രവൽസൃജഹെതാതെ! നന്ദന്തുതവനന്ദനാനാഃ

16. പുത്രമിത്രാദിമരണരോഗാദി പരിപീഡിതാഃ
രുദന്തസ്ത്വാംസമാഹൂയ മ്രിയന്തെകോടികോടയഃ

17. മാർജ്ജാരലീലാമൃതയെ മൂഷകാണാംതഥാതവ
സൃഷ്ടിലീലാപുത്രഹത്യൈ ലീലാത്യാജ്യാ-
മഹാപിതഃ

18. സൃഷ്ടികർമ്മമഹാകഷ്ടം! മാമാസൃജജഗൽപിതഃ
സൃഷ്ടികൃത്യാദപിരക്തശ്ചേൽ
മോക്ഷഃസ്യാദഖിലസ്യച

സാരം: ഹെ ജഗൽപിതാവെ! വെറുതെ പുത്രന്മാരെ ഉണ്ടാക്കികൊള്ളേണ്ട. പിതാവിൻെറ ധർമ്മം പുത്രന്മാരെ രക്ഷിക്കുകയാകുന്നു എന്നറിയേണമെ. 11. ഞങ്ങൾ എല്ലാവരും നിന്നെ ദയാനിധിയായും മഹാനീതിമാനായും ലോകപിതാവായിട്ടും വർണ്ണിക്കുന്നു. നിയ്യോ അങ്ങിനെയുള്ള പുത്രന്മാരെ കൊല്ലുന്നു. 12. വ്യാഘ്രാദിജന്തുക്കളും പിശാചുക്കളുംകൂടി തങ്ങളുടെ സന്തതികളെ സ്നേഹിക്കുന്നു അങ്ങുന്നു് കൊല്ലുന്നു. ഹാ കഷ്ടം! അങ്ങുന്നു് കൊലക്കുററം ചെയ്യരുതെ. 13. ക്ഷമാശാലിയും പുത്രനും ഭക്തനുമായ ആ പ്രസിദ്ധപ്പെട്ട ക്രിസ്തുവിനെ പണ്ടു് അങ്ങുന്നു് കൊന്നു്

ബലികഴിച്ച കഷ്ടം ! അത്തുന്നു് ഭക്തവത്സലനാണൊ ? 14. ഭയക്കസമം പുണ്യമില്ല. ഹിംസയെപ്പോലെ ഒരു പാപവുമില്ല. അതുകൊണ്ടു ഹെ ജഗൽപിതാവെ! സൃഷ്ടി സന്താനങ്ങളെ ഹിംസിക്കുന്ന കർമ്മത്തിൽ നിന്നു നീ പിൻവലിക്കേണമെ. 15. സൃഷ്ടിപ്പാൻ നിനക്കു് ആശയുണ്ടെങ്കിൽ നീ ചന്ദ്രനെ സൃഷ്ടിച്ചതുപോലെ സൎവ്വന്മാരെയും ആനന്ദസമ്പൂർണ്ണന്മാരായി സൃഷ്ടിച്ചാലും. ഹെ പിതാവേ! നിന്റെ പുത്രന്മാർ ആനന്ദികളായി ജീവിക്കട്ടെ. ചന്ദ്രൻ എല്ലാവരെയും തണുപ്പിക്കുന്നു. താനും തണുത്തിരിക്കുന്നു, ആരെയും തപിപ്പിക്കുന്നതും ഇല്ല. അപ്രകാരം നിന്റെ സൃഷ്ടിസന്താനങ്ങളും ആരെയും ഒന്നിനെയും ഹിംസിക്കാതെപരസ്പരം സന്തോഷിപ്പിച്ചും സന്തോഷിച്ചുമിരിക്കട്ടെ 16. പുത്രമിത്രാദികളുടെ മരണം, രോഗം മുതലായവ പിടിപെട്ടു് നിന്നെ വിളിച്ചു് കരഞ്ഞുംകൊണ്ടു് കോടി കോടി ജനങ്ങരം മരിക്കുന്നു. 17. പൂച്ചയുടെ വിളയാട്ടം എലികരംക്കു് മരണമായിരിക്കുന്നു അപ്രകാരം അങ്ങയുടെ സൃഷ്ടിലീല പുത്രന്മാർക്കു് ഹിംസയായിരിക്കുന്നു. ഹെ മഹാപിതാവെ ഈ ലീലയെ ത്യജിക്കേണ്ടതാണു്. 18. ഹെ ജഗൽപിതാവെ ! സൃഷ്ടികർമ്മം മഹാകഷ്ടമായിരിക്കുന്നു. സൃഷ്ടിക്കരുതെ, സൃഷ്ടിക്കരുതെ. നീ സൃഷ്ടിവേണ്ട എന്നു വെച്ചാൽ സകലമർത്ത്യന്മാർക്കും പശു, പക്ഷി മുതലായ ജന്തുക്കരംക്കും മോക്ഷം സിദ്ധിക്കും. നിന്റെ ഒരുത്തന്റെ വിരക്തികൊണ്ടു നിനക്കും സർവ്വജീവികരംക്കും മോക്ഷം കിട്ടുന്നു സൃഷ്ടകൊണ്ടാണു് സർവ്വന്മാരും സൎവ്വപ്രാണികളും ദുഃഖത്തിൽ പെട്ടു വലയുന്നതു്. അതു് നിർത്തിയാൽ ആർക്കും ദുഃഖമില്ല, നിനക്കും വിചാരണചെയ്തു് സ്വൎഗ്ഗനരകങ്ങളിലേക്കു് സന്താനങ്ങളെ അയയ്ക്കുക മുതലായവ ചെയ്യേണ്ട ഭാരവുമില്ല. ഹെ മതാചാൎയ്യന്മാരെ! ഇങ്ങിനെ ഈശ്വരനാണു് ഉപദേശിക്കേണ്ടതു്. മുരട്ടിൽ വെള്ളം ഒഴിച്ചാൽ വൃക്ഷത്തിന്റെ

ശാഖകളും മററും കളർത്തു് നല്ല പുഷ്പങ്ങളും ഫലങ്ങളും ഉണ്ടാകും അപ്രകാരം ഈശ്വരൻ നന്നായാൽ സർവ്വസൃഷ്ടിസന്താനങ്ങളും നന്നാകും. ഈശ്വരമതദോഷങ്ങളെ ഈശ്വരദർശനമെന്ന ഒന്നാം അദ്ധ്യായത്തിൽ വളരെ വിസ്തരിച്ചു് തെളിയിച്ചിട്ടുണ്ടു്. ഈ അയുക്തമതങ്ങൾ എങ്ങും വ്യാപിക്കുവാനും യോഗജ്ഞാനമതം അസ്തമിപ്പാനുമുള്ള കാരണത്തെയും കാണിച്ചിട്ടുണ്ടു്. വിശേഷിച്ചു് ആലോചനയുടെയും പൌരുഷത്തിൻെറയും വൈഭവം കൊണ്ടു് മാത്രമെ സമ്പത്തു് നേടുവാനും സമ്പൂജ്യന്മാരായി കഴിയുവാനും സംഗതിവരു എന്നും ഇതിൽ വിസ്തരിച്ചു് തെളിച്ചിട്ടുണ്ടു്. അതിൽ ഒന്നു് ഇവിടെ കാണിക്കാം.

പൌരുഷാലോചനാവിശേഷം കൊണ്ടു് അല്ലയൊ ഇംഗ്ലീഷ് രാജകുടുംബം ഇന്ത്യാചക്രവർത്തിപദത്തിൽ എത്തിയതു് ? "പ്രതിഷ്ഠയാസാർവ്വഭൌമം" ഈശ്വരബിംബത്തെ പ്രതിഷ്ഠിച്ചു് പൂജിച്ചാൽ ചക്രവർത്തിസ്ഥാനം കിട്ടുമെന്ന പ്രമാണത്തെ വിശ്വസിച്ചു് ഇന്നും അനേക പ്രതിഷ്ഠകൾചെയ്തു് പൂജിച്ചുവരുന്ന ഹിന്ദുക്കൾക്കുണ്ടായിരുന്ന ചക്രവർത്തിത്വാദിയായ ഉന്നതപദവി ഊർദ്ധ്വശ്വാസം വലിച്ചു നശിക്കയല്ലയോ ചെയ്തതു്? ഇങ്ങിനെ വന്നതു് ആലോചനാപൌരുഷവൈകല്യമല്ലെന്നു് ആർക്കു പറവാൻ കഴിയും ? അവതാരം, ദൈവപുത്രൻ, ദൈവദൂതന്മാർ, എന്നു് പ്രശംസിക്കപ്പെടുന്നവർക്കുകൂടി കണ്ടുപിടിപ്പാൻ കഴിഞ്ഞിട്ടില്ലാത്ത കമ്പി, കമ്പിയില്ലാകമ്പി, കാർ തീവണ്ടി, തീക്കപ്പൽ, ഛായാഗ്രാഹി, സ്വരഗ്രാഹി ആകാശവിമാനം, മുതലായ അനേക ലോകോപകാരയന്ത്രങ്ങളെക്കണ്ടുപിടിച്ചു് ഉപകാരപ്പെടുത്തുവാൻ കഴിഞ്ഞതും പാശ്ചാത്യന്മാരുടെ ആലോചനാപൌരുഷവൈഭവംകൊണ്ടല്ലയോ ? ഈ ആലോചനാപൌരുഷങ്ങളെക്കെടുത്തു് അന്ധവിശ്വാസത്തെ വർദ്ധിപ്പിച്ചു് അജ്ഞാന കലഹാദി കഷ്ടകർമ്മങ്ങളിൽ ചാടിക്കുന്ന ബിംബ പൂജാപ്രാർത്ഥനാ

മന്ത്രതന്ത്രാദികർമ്മയന്ത്രങ്ങളെ ഉണ്ടാക്കി അന്തരിച്ചവരല്ല യൊ നിങ്ങളുടെ അവതാരാദികരം? ഇങ്ങിനെ അനേക സംഗതികരംകൊണ്ടു് അന്ധവിശ്വാസത്തെ അടിയോടെ തട്ടിത്തകൎക്കുന്ന ഈശ്വരദർശനം എന്ന ഒന്നാം അദ്ധ്യായം ഒന്നു വായിച്ചാൽ ആ മാത്രക്കു് ആരാധനാദി കർമ്മദുഃഖത്തിൽ നിന്നു് മുക്തന്മാരായി ആലോചനാപൌരുഷശാലികളായി ആരും ആനന്ദിക്കും.

11. "ആനന്ദദശ്നം" എന്ന രണ്ടാം അദ്ധ്യായത്തിൽ, ആനന്ദമാണു് എല്ലാററിലുംമീതെ, സർവന്മാരും ആനന്ദത്തിൽനിന്നു് ജനിച്ചവരാകുന്നു. ആയതുകൊണ്ടു് ലോകം മുഴുവനും ഒരെ ആനന്ദജാതി മതക്കാരാകുന്നു അതുകൊണ്ടാണു് നാനാജാതിമതഭേദത്താൽ കലഹിക്കുന്ന ആസ്തികമതക്കാരും ഈശ്വരൻ ഇല്ലെന്നുവാദിക്കുന്ന നാസ്തിമതക്കാരും ഒരുപോലെ ആനന്ദത്തെ ആഗ്രഹിക്കുന്നതു്. മുലകുടിക്കുന്നകുട്ടിക്കു് താൻ ഹിന്ദുവോ, ക്രസ്ത്യനോ, ബൌദ്ധനൊ, വൈഷ്ണവനൊ, ശൈവനൊ, റോമൻകാത്തൊലിക്കോ, പ്രൊട്ടസ്റ്റാണ്ടോ, മററു മതക്കാരനോയെന്ന മതജ്ഞാനമില്ല. ഈശ്വരനേയും ആഗ്രഹിക്കുന്നില്ല. അങ്ങിനെയിരിക്കുന്ന ശിശുവും ആനന്ദത്തെ ആഗ്രഹിക്കുന്നു അതിന്നു് ദൃഷ്ടാന്തം, കരയുമ്പോരം അമ്മചെന്നു് മുലകൊടുത്തു് ലാളിക്കുമ്പോരം ആനന്ദിക്കുന്നു. അതുകൊണ്ടു് ആ കുട്ടിയുടെ മതവും ആനന്ദമതമാണു്. ഈശ്വരമതമല്ല എന്നു് ശിഷ്ടചേഷ്ടകൊണ്ടു് തെളിയുന്നു. ഇങ്ങിനെ ആലോചിക്കുമ്പോരം ആബാലവൃദ്ധം സൎവ്വലോകത്തിൻെറയും സൽപ്രവൃത്തികളും ദുഷ്പ്രവൃത്തികളും ആനന്ദത്തെ ലാക്കാക്കിക്കൊണ്ടാകുന്നു ഈശ്വരനെ ലാക്കാക്കിക്കൊണ്ടല്ല അങ്ങിനെയാണെങ്കിൽ ഈശ്വരമതവിരോധമായി ദുഷ്പ്രവൃത്തികളെ ഒരു മതക്കാരും ചെയ്കയില്ല. ജേയിലിലും ചെന്നു് കിടക്കയില്ല. ആനന്ദം കിട്ടുമെന്നുകണ്ടാൽ ഈശ്വരനെ

ത്തണീകരിച്ച് നിത്യപ്രവൃത്തികൂടിചെയ്യുന്നു. അതുകൊണ്ട് സർവ്വന്മാരും ആനന്ദമതക്കാരാകുന്നു എന്നതിന്നടയാളം ഹൃദയത്തിലുള്ള ആനന്ദാശ തന്നെ. മററുമതങ്ങൾ ആചാര്യന്മാരാൽ കല്പിക്കപ്പെട്ടവയാകുന്നു. അറിവില്ലാത്ത ബാല്യംമുതല്ക്ക് കേട്ട പരിചയിച്ചുറച്ചുപോയതുകൊണ്ട് ഞാൻ ഹിന്ദു, ഞാൻ കൃസ്ത്യൻ എന്നും മററും പറയുന്നതാകുന്നു. ആ മതങ്ങൾ ഈശ്വരകല്പിതങ്ങൾ എന്നൊ സഹജങ്ങൾ എന്നോ തെളിയിപ്പാൻ ആർക്കും കഴിയുകയില്ല. കഴിയുമെങ്കിൽ ആനക്ക് തുമ്പി, പക്ഷിക്ക് പക്ഷം നാല്ക്കാലിക്ക് നാല്കാൽ, മധുരപദാൎത്ഥത്തിന്നു മാധുൎയ്യം എന്നിങ്ങനെ സകലചരാചരങ്ങളേയും ചേർതിരിച്ച് അറിയുമാറു് ഈശ്വരകല്പിതമോ സഹജമോ ആയ അടയാളം ഹിന്ദുവ ിനെന്തു്? കൃസ്ത്യനെന്തു്? മററുമതക്കാൎക്കെന്തു്? കാണിക്കട്ടെ. അതിന്നു് കഴികയില്ല. ആനന്ദചിഹ്നമൊ സർവ്വന്മാരിലും വിളങ്ങികൊണ്ടിരിക്കയും ചെയ്യുന്നു. അതുകൊണ്ട് ലോകംമുഴുവനും ഒരെ ആനന്ദമതമെന്നു് അനേകാ സംഗതികൊണ്ട് തെളിയിച്ചിരിക്കുന്ന രണ്ടാമദ്ധ്യായമായ 'ആനന്ദദർശനം' വായിച്ചവരോടു് നാനാമതമെന്ന പക്ഷത്തെ സാധിപ്പാൻ നാന്മുഖൻതന്നെ പുറപ്പെട്ടാലും നാണം കെട്ടും, നാവുണരുകയില്ല. 'ആനന്ദദർശനം' വായിച്ച സാരഗ്രാഹികൾ താഴെപറയുംപ്രകാരം ഉച്ചത്തിൽ ഉച്ചരിച്ച് ആനന്ദിച്ച് കളിക്കും.

പദ്യം.

19. ആനന്ദാജ്ജാതൊഹം
ആനന്ദോമെകുലംമതംജാതിഃ
ആനന്ദോമെസദനം,
ദേശശ്ചാനന്ദഎവമമസത്യം.

സാരം: ഞാൻ ആനന്ദത്തിൽനിന്നു ജനിച്ചവനാകുന്നു. അതുകൊണ്ട് എന്റെ കുലം ആനന്ദം എന്റെ മതം

ആനന്ദം എന്റെ ജാതി ആനന്ദം, എന്റെ ഭവനംആനന്ദം എന്റെ രാജ്യവും ആനന്ദംതന്നെ, സത്യം (എന്നാൽഞാൻ, ഞാൻ എന്നുപറയുന്ന സർവ്വമർത്ത്യന്മാരും ആനന്ദത്തിൽ നിന്നു് ജനിച്ചവരായതുകൊണ്ടു് ലോകം മുഴുവനും ഒരെ ആനന്ദമതക്കാരും ഒരെആനന്ദജാതികളും ഒരെ ആനന്ദഭവനക്കാരും ഒരെ ആനന്ദദേശക്കാരും ആകുന്നു. ഇതാണു് സത്യം ഞാൻ ഹിന്ദു, ഞാൻ ബ്രാഹ്മണൻ. ഞാൻ നായർ, ഞാൻ ഈഴവൻ ഞാൻ പറയൻ ഞാൻ ശൈവൻ, ഞാൻ വൈഷ്ണവൻ, ഞാൻ റോമൻകത്തോലിക്ക്, ഞാൻ പ്രൊട്ടസ്റ്റാണ്ടു് ഞാൻ ബൌദ്ധൻ, ഞാൻ ജൈനൻ, ഞാൻ സ്വദേശി ഞാൻ വിദേശി എന്നിങ്ങനെ നാനാകുലമതജാതിദേശഭേദത്തേയും ഉൽകൃഷ്ടനികൃഷ്ടഭേദത്തേയും കല്പിച്ചു് മത്സരിക്കുന്നതു് തങ്ങളുടെ മതാദികളെ തെററിദ്ധരിച്ചിട്ടാകുന്നു എന്നു് സാരം ) പുരുഷൻ എന്നും സ്ത്രീ എന്നും വിളിക്കപ്പെടുന്ന രണ്ടുശരീരികൾ തമ്മിൽ ചേരുമ്പോൾ ദേഹം പൊള്ളുകയോ മററു മഹാദുഃഖമുണ്ടാവുകയൊ ചെയ്യുന്നുവെങ്കിൽ അവർതമ്മീൽ ചേരുകയില്ല. കുട്ടിയും കുലവും മതവും ഒന്നും ഉണ്ടാവുകയില്ല ആനന്ദംകൊണ്ടാണു് സ്ത്രീപുരുഷന്മാർ തമ്മിൽ ചേരുന്നതു്. അങ്ങിനെ ആനന്ദത്തിൽ നിന്നു് ജനിച്ചകുട്ടിയും കുലവും മററും എങ്ങിനെ അന്യകുലജാതിമതങ്ങളാവും. ആന ആടാകുമോ ? ആടു മാടാകുമോ? നാല്ക്കാലി എട്ടുകാലിയാകുമോ? ഇല്ല, ഇല്ല. മാററിയാലും മറിച്ചാലും യഥാൎത്ഥപ്രകൃതി മാറുകയില്ല. അപ്രകാരം ആനന്ദത്തിൽനിന്നു് ജനിച്ച മർത്ത്യന്മാരെ ഹിന്ദുവായിട്ടും കൃസ്ത്യനായിട്ടും ശൈവനായിട്ടും വൈഷ്ണവനായിട്ടും പട്ടരായിട്ടും നായരായിട്ടും ബൌദ്ധനായിട്ടും കറുത്തമനുഷ്യനായിട്ടും വെളുത്ത മനുഷ്യനായിട്ടും മററു മതജാതികളായിട്ടും മാററിയാൽ മാറുന്നതല്ല. സർവ്വന്മാരും ആനന്ദമതകുലജാതിമതക്കാരെന്നു് താല്പര്യം. അനുഭവത്തെ അടിസ്ഥാനപ്പെടുത്തീ ആലോചിച്ചാൽ ഈ പരമാൎത്ഥത്തിൽനിന്നു് അണുവോളവും അനക്കുവാൻ ആർക്കും കഴിയുകയില്ല.

20 നഹിനഹികുലജാതീമേ,
നമതം, സദനം,ന നാമദേശാദി
അഹഹാനന്ദാദന്യൽശ്രവണദ്വാരാ-
സ്വാഗതംബാല്യാൽ.

സാരം: എനിക്ക് കുലവുംഇല്ല, ജാതിയും ഇല്ല, മതവും ഇല്ല, വീടും ഇല്ല, പേരും നാടും ആശ്രമവും ഇല്ല. ആനന്ദത്തിൽ നിന്നു അന്യങ്ങളായ കുലജാതി മതാദികൾ എല്ലാം ബാല്യംമുതല്ക്ക് കേട്ടവഴിക്ക് വന്നതാകുന്നു. ബാല്യം മുതല്ക്കേ ബ്രാഹ്മണൻ, ശൂദ്രൻ, ഹിന്ദു ശൈവൻ, കൃസ്ത്യൻ, ബൌദ്ധൻ, രാമൻ, കോമൻ, ജോസഫ്, ധർമ്മപാലൻ എന്നും മററും കേട്ടുപഴകി ഉറച്ചുപോയതാകുന്നു കോമൻ, ജോസഫ് മുതലായ നാമങ്ങൾ എങ്ങിനെ ദേഹത്തിലും ജീവനിലും പരിശോധിക്കുമ്പോൾ ഇല്ലയോ അപ്രകാരം നാനാജാതിമതാദികളും വാസ്തവത്തിലില്ല ഇല്ലാത്തവയെ പിടിച്ചുകൊണ്ടാണ് അനേകകാലമായിട്ടുള്ള അടിപിടികൾ അത്രകൊണ്ടാണ് "അഹഹ" എന്നു അത്ഭുതദുഃഖങ്ങളെ കാണിക്കുന്ന അന്തകരണശബ്ദത്തെ മൂലശ്ലോകത്തിൽ പ്രയോഗിച്ചത്. അവനവൻെറ ആനന്ദമതതത്വത്തെ വിസ്മരിപ്പിച്ച് അയഥാർത്ഥമതത്തിൽ ഭ്രമിപ്പിച്ച ആചാര്യന്മാരുടെ അജപാജപ പ്രാർത്ഥനധ്യാനാദി കഷ്ടകർമ്മങ്ങളെ ലോകം അനുകരിച്ചു കാണുമ്പോൾ "അഹഹ" എന്നു എങ്ങിനെ പുറപ്പെടാതിരിക്കും?

21. ജാതിമതാശ്രമകർമ്മസുനഹിനഹി
കർത്തവ്യമസ്തിമേകിഞ്ചിൽ
കർമ്മണ്യധികാരോനഭ്രഷ്ടാനാം
ദൃശ്യതെത്രകുത്രാപി

സാരം: ജാതികൾക്കും മതങ്ങൾക്കും ആശ്രമങ്ങൾക്കും വിധിച്ചിട്ടുള്ള കർമ്മങ്ങൾ ഒന്നും എനിക്ക് ചെയ്യേണ്ട, ചെയ്യേണ്ട തീർച്ചതന്നെ. എന്തുകൊണ്ടെന്നാൽ ഭ്രഷ്ടന്മാർക്ക് കർമ്മത്തിനധികാരമില്ലയെന്നത് സർവ്വത്രകാണപ്പെടുന്നു. നോക്കുക, ബ്രാഹ്മണാദിജാതികളിൽ നിന്നു് ഭ്രഷ്ടന്മാരായവരെ അതാത് സംഘക്കാർ നീക്കിനിർത്തുന്നു ഒരു കർമ്മത്തിന്നും ചേർക്കുന്നില്ല. "ഇവൻ ജാതിഭ്രഷ്ടൻ, ഇവനെ കല്യാണാദികർമ്മങ്ങളിൽക്കൂട്ടി നടത്തിക്കൂടാ; ഇവൻ നമ്മുടെ മതത്തിൽനിന്നു് ഭ്രഷ്ടൻ, ഇവനെ നമ്മുടെ മതത്തിൽ ചേർത്തിക്കൂടാ, ഇവൻ ആശ്രമഭ്രഷ്ടൻ, തദ്വൈവ-അപ്രകാരംതന്നെ" ഇങ്ങിനെ ബ്രാഹ്മണാദിജാതികളും അതാതുമതക്കാരും ഭ്രഷ്ടന്മാരെ നീക്കി നിർത്തുന്ന സമ്പ്രദായം എങ്ങും കാണപ്പെടുന്നു. ഈ സ്ഥിതിക്ക് ജനനാൽതന്നെ ഈ കൂട്ടരുടെ ജാതിമതാദികളിൽ നിന്നു് ഭ്രഷ്ടനായ എനിക്ക് (ഞാൻ എന്നു് പറയപ്പെടുന്ന ആനന്ദശക്തിക്ക്) ജാത്യാദികർമ്മങ്ങൾക്ക് അധികാരമുണ്ടോ? ഇല്ല ഞാൻ ആനന്ദകുലജാതനല്ലയോ? എന്നാൽ ഞാനെന്നു് പറയപ്പെടുന്ന സർവ്വന്മാരും ആനന്ദത്തിൽനിന്നും ജാതന്മാരാകയാൽ ആനന്ദാചാരം എന്ന ഒററാചാരത്തിന്നു മാത്രം അധികാരികൾ. മററുള്ളതെല്ലാം ആഗന്തുകങ്ങളായ ആചാരകർമ്മങ്ങൾ- സഹജങ്ങളല്ലെന്നു് സാരം. ഇല്ലാത്ത ജാതിമതാചാരപിശാച് വന്നു് പിടികൂടിയ ആഗമത്തെ 'ആനന്ദദർശനത്തിൽ' വിസ്തരിച്ചിട്ടുണ്ടു്. വിശേഷിച്ച് ആനന്ദദർശനത്തിൽ മതവിഷയത്തിൽ ഭ്രരിപക്ഷത്തെ പിടിച്ചാൽ അജ്ഞാനദുഃഖകലഹം തന്നെ ഗതി, ആനന്ദം സിദ്ധിക്കേണമെങ്കിൽ സാരപക്ഷത്തെതന്നെയാണ് സ്വീകരിക്കേണ്ടതു് എന്നും തെളിയിച്ചിട്ടുണ്ടു്. ജാതി ഭ്രരിപക്ഷത്തെ പിടിച്ചതുകൊണ്ടല്ലയോ ഹിന്തുക്കൾ ഇന്നും ജാത്യാവിരുദ്ധ കീരി പാമ്പു മുതലായ ജന്തുക്കളെപോലെ കലഹിച്ചു് ദുഃഖിക്കുന്നതു്? മതഭ്രരിപക്ഷത്തെ പിടിച്ചതു

കൊണ്ടല്ലയോ ലോകം മുഴുവനും മതാചാര കർമ്മകലഹങ്ങൾ കൊണ്ട് ക്ഷോഭിക്കുന്നതു്? ഈ 'ആനന്ദദർശനം'രണ്ടാമദ്ധ്യായത്തെ വായിച്ച വിചിന്തകന്മാർക്ക് സർവ്വന്മാരും ഒരേ ആനന്ദമതക്കാരാകുന്നുയെന്നറിവാൻ സംഗതി വരുന്നതുകൊണ്ട് അവർ, 'എന്റെ മതം, എന്റെ മതം' എന്ന മതാഭിമാനത്തിൽ നിന്നും മതഭേദകലഹകർമ്മ ദുഃഖങ്ങളിൽ നിന്നും തൽക്ഷണം മുക്തന്മാരാകും. അത്രയുമല്ല; ആദി മുതൽ ഇതുവരെ നിലനിന്നു വരുന്നതു മേലും അങ്ങിനെ വരേണ്ട നിലയിൽ ഇരിക്കുന്നതുമായ നാനാവിധഭയങ്കര മത യുദ്ധത്തെ ശമിപ്പിച്ച് ലോകത്തെ മുഴുവൻ ഐകമത്യത്തിൽ രഞ്ജിപ്പിക്കുന്നതുമാണ് ഈ 'ആനന്ദദർശനം' എന്ന് അവർ ഉൽഘോഷിക്കയും ചെയ്യും

ഹെ, വിദ്വാന്മാരെ! പ്രഭുചക്രവർത്തികളെ ! സത്യം പറയേണമെന്ന് നിർബന്ധിക്കുന്ന മതങ്ങൾക്കും മതാചാര്യന്മാർക്കും അസത്യം പറയാമൊ?

അനേക ജാതിമതഭേദങ്ങളുണ്ടെന്നു് പറയുന്നത് അസത്യമാകുന്നു എന്നു് ഇതിൽ തെളിയിച്ചു. ദൈവം കരുണാദിഗുണനിധിയാണെന്നു് പറയുന്നത് അസത്യമാണെന്നു് ഇതിൽ തെളിയിച്ചു വേദാദിമതങ്ങൾ ഈശ്വരാവതാരാദി കല്പിതങ്ങൾ എന്നു് പറയുന്നതു് അസത്യമാണെന്നു് ഇതിൽ തെളിയിച്ചു, ആ മതങ്ങളിൽ പറയുംപ്രകാരം നടന്നാൽ മനഃശ്ശുദ്ധിയും സർവ്വാഭീഷ്ടസിദ്ധിയും സ്വർഗ്ഗമുക്തികളും സിദ്ധിക്കുമെന്നു് പറയുന്നത് അസത്യമാണെന്നു് ഇതിൽ തെളിയിച്ചു. അത്രയുമല്ല, നാനാജാതിമതഭേദാചാരകർമ്മങ്ങൾ കൊണ്ട് മത്സരകലഹങ്ങളും അജ്ഞാനകർമ്മദുഃഖങ്ങളും സിദ്ധിക്കുമെന്നും തെളിയിച്ചു. പ്രസ്തുതദോഷനിവൃത്തിചെയ്‌വാൻ കടപ്പെട്ടവരും ശക്തന്മാരും ഭവാന്മാർതന്നെ ആകുന്നു എന്നും ഞാൻ പ്രസ്താവിച്ചു.

III. 'മനോദർശനം' എന്ന മൂന്നാംഅദ്ധ്യായത്തിൽ, സ്വർഗ്ഗവാസം, നിർവ്വാണം, മുക്തി, ജീവപരൈക്യം, ആനന്ദപ്രാപ്തി, ബ്രഹ്മത്വം എന്നും മററും പല പര്യായനാമങ്ങളാൽ വർണ്ണിക്കപ്പെടുന്ന പദം മനോലയമാണ്. അതിൻെറ സിദ്ധിക്ക് മനസ്സിനെ മാത്രം വശീകരിച്ചാൽ മതി. തിര അടങ്ങിയാൽ തിര പൂർണ്ണസമുദ്രംതന്നെ. തിരയ്ക്ക് പൂർണ്ണത്വം സിദ്ധിപ്പാൻവേണ്ടി സമുദ്രസ്വരൂപത്തെ അറിയേണ്ട ആവശ്യവും ധ്യാനിക്കേണ്ട ആവശ്യവുമില്ല. അപ്രകാരം മനസ്സടങ്ങിയാൽ അത് ആനന്ദശക്തി തന്നെ. സച്ചിദാനന്ദബ്രഹ്മം, ദൈവം എന്നു് പറയപ്പെടുന്ന വസ്തു തന്നെ മനസ്സിന്നു് ബ്രഹ്മത്വം പ്രാപിപ്പാൻ (മുക്തിക്ക്) ബ്രഹ്മദ്ധ്യാനാദി എന്തിന്നു് ? എന്നാൽ തിരയ്ക്കു് ഞാൻ സമുദ്രമാകുന്നു എന്നറിയാതേയും ധ്യാനിക്കാതെയും സമുദ്രമാവാം. അടങ്ങിയാൽ മതി അപ്രകാരം മനസ്സിന്നും ഞാൻ ബ്രഹ്മമാകുന്നു (അഹംബ്രഹ്മാസ്മി) ഇത്യാദി വേദാന്തമഹാവാക്യവിചാരവും ഈശ്വരപ്രാർത്ഥനാദികർമ്മങ്ങളും കൂടാതെ മുക്തിയെ പ്രാപിക്കാം. മനസ്സടങ്ങിയാൽ മതി സുഷുപ്തിയിൽ മനസ്സടങ്ങുമ്പോഴേക്ക് തന്നെ യാതൊരു ചിന്തയും യാതൊരു ദുഃഖവും ഇല്ലാത്തത് സർവ്വന്മാർക്കും അനുഭവമല്ലയോ? ആ സ്ഥിതിക്ക് മനസ്സിൻെറ യഥാർത്ഥാവസ്ഥയായ ആനന്ദശക്തിയിൽ ലയിച്ചാൽ പിന്നെ പറയേണ്ടതുണ്ടോ ? അതു അസ്മാദൃശന്മാർക്കറിയാം. ഇങ്ങിനെ മനസ്സിൻെറ അടക്കം മാത്രമാണ് മുക്തി, സ്വർഗ്ഗവാസം എന്നും മററും പറയപ്പെടുന്നത്. ഈ പദം സഗുണനിർഗ്ഗുണേശ്വര ബ്രഹ്മധ്യാനാദികർമ്മങ്ങൾകൊണ്ടു് സിദ്ധിക്കപ്പെടുന്നതല്ല എന്നു തെളിയിച്ചു് 'മനോദർശനം' എന്ന മൂന്നാം അദ്ധ്യായത്തെ വായിച്ച വിചിന്തകൻ മുക്തിക്ക് മനസ്സിനെ മാത്രം വശീകരിപ്പാൻ ശ്രമിക്കയും മുക്തിക്ക് ഈശ്വരപൂജാപ്രാർത്ഥനാദികർമ്മങ്ങളെ വിധിച്ചിട്ടുള്ള വേദാദിമതങ്ങളെ വെറുത്ത് വലിച്ചെറിയുകയും

ചെയ്യും. അത്രെ യുക്തിയുക്തമായി മനോമാഹാത്മ്യത്തെ മൂന്നാം അദ്ധ്യായത്തിൽ തെളിയിച്ചിട്ടുണ്ട് അതിന്നു കാരണം എന്താകുന്നു എങ്കിൽ മനസ്സിൻെറ മഹിമയേ ലോകത്തിൽ അറിയുന്നവർ ചുരുക്കം. എന്നല്ല, ചില വേദാന്തി പണ്ഡിതന്മാർ മനസ്സിനെ ജഡമായി പിരിച്ചു തള്ളി ഒത്തവണ്ണം നടക്കുവാൻ വിടുകയാൽ ആ പണ്ഡിതന്മാരും അവരെ അനുഗമിക്കുന്നവരും അന്യായകർമ്മങ്ങളെ ചെയ്യുന്നു. അതിൻെറ നിവൃത്തിക്കുവേണ്ടി മനസ്സുതന്നെയാണ് ആത്മാവും ബന്ധുവും ശത്രുവും സംസാരവും മുക്തിദാതാവായ ഈശ്വരനും സർവ്വവും എന്നും, മനസ്സിനെ വശീകരിക്കുന്നതുതന്നെയാണ് സ്വധർമ്മവും പുണ്യകർമ്മവും എന്നും മനസ്സിന്നു വികാരത്തെ ഉണ്ടാക്കുന്നതാണ് അധർമ്മവും പാപകർമ്മവും ആത്മഹത്യയും അധഃപതനവും എന്നും മൂന്നാം അദ്ധ്യായത്തിൽ തെളിയിച്ചിട്ടുണ്ട്. ഇങ്ങിനെ തന്നെ പുരാതന യഥാർത്ഥ ജ്ഞാനികളും പറഞ്ഞിട്ടുണ്ട് നോക്കുക, തേജോബിന്ദൂപനിഷത്ത്.

"മനഏവജഗൽസർവ്വംമനഏവമഹാരിപുഃ
മനഏവഹിസംസാരൊമനഏവജഗത്രയം
മനഏവഹിസങ്കല്പോമനഏവഹിജീവകഃ
മനഏവഹിചിത്തഞ്ചമനോഹങ്കാരഏവച
മനഏവഹിഭൂമിശ്ചമനഏവഹിതോയകം
മനഏവഹിതേജശ്ചമനംഏവമരുന്മഹാൻ
മനഏവഹിചാകാശംമനഏവഹിശബ്ദകം
സ്പർശംരൂപംരസംഗന്ധംകോശാഃപഞ്ചമനോഭവാഃ
ജാഗ്രൽസ്വപ്നസുഷുപ്ത്യാദിമനോമയമിതീരിതം
ദിക്പാലാവസവൊരുദ്രാആദിത്യാശ്ചമനോമയാഃ"
വാസിഷ്ഠം.

"ഏകഏവമനോദേവോജ്ഞേയഃ
സർവാർത്ഥസിദ്ധിദഃ

അന്യത്രവിഫലഃക്ലേശ
സർവ്വേഷാംതജ്ജയംവിനാ''

സാരം: നമുക്ക് അറിയപ്പെടേണ്ട ദൈവം ഒന്നെ ഉള്ളു. അത് മനോദൈവം ആകുന്നു. അതു സർവ്വാൎത്ഥത്തെ കൊടുക്കുന്ന ദൈവവും ആണ്. ആ മനോദൈവത്തെ വശീകരിക്കാതെ മററുള്ളവയിൽ ഉള്ള ക്ലേശം, അതായത് ഈശ്വരബ്രഹ്മാദികളെ അറിവാൻ വിധിച്ചിട്ടുള്ള വേദശാസ്ത്രാദികളിൽ ക്ലേശിക്കുന്നത് നിഷ്ഫലമാകുന്നു.

''വാസനാമനസോനാന്യാമനോഹിപുരുഷഃസ്മൃതഃ''

സാരം: വാസന മനസ്സിൽനിന്നു വേറിട്ടല്ല; മനസ്സു തന്നെ ആത്മാവ്. ഇങ്ങിനെ അനേകപ്രമാണങ്ങൾ ഉണ്ട്. ഈ പരമാർത്ഥജ്ഞാനികളുടെ വചനത്തെ അനുസരിക്കാതെ കർമ്മാചാര്യവചനത്തെ വിലവെച്ചതുപോലെ തന്നെ ഇക്കാലത്തു നമ്മുടെ വചനത്തേയും പ്രധാനികൾ വിലവെയ്ക്കാതെ കർമ്മാചാര്യന്മാരെ പിന്തുടരുന്നു. ക്ഷേത്രാദിവിഷയങ്ങളിൽ അനേകം ദ്രവ്യം ചിലവുചെയ്യുന്നു. പത്രങ്ങൾകൊണ്ടും പ്രസംഗങ്ങൾകൊണ്ടും ദിശിദിശി ദിവസംതോറും പ്രശംസിക്കുന്ന അജ്ഞാനബിംബപ്രതിഷ്ഠയെ ചെയ്യുന്നു. ആചാര്യന്മാരെ മേൽപ്രകാരം കൊട്ടിഘോഷിക്കുന്നു. അത്ഭുതപൂർവ്വരീതിയിൽ നാംചെയ്ത ജ്ഞാനാനന്ദമതപ്രതിഷ്ഠയെപ്പററി അവർ ശബ്ദിക്കുന്നില്ല. മതവിഷയത്തിൽ ലോകം മുഴുവനും വ്യാപിച്ചുകിടക്കുന്ന ദുർദ്ദശയുടെ മൂർദ്ധന്യംമൂലം ഹിന്തുക്കളിലാണ് മൂൎത്തീകരിച്ചിട്ടുള്ളതു് ഈശ്വരഭക്തന്മാർ ചെയ്തിട്ടുള്ളതിൽ ഒരു ശതാംശം ദോഷം ഈശ്വരനില്ലെന്നു് വാദിക്കുന്ന നിരീശ്വരന്മാരും ലോകത്തിന്നു് ചെയ്തിട്ടില്ലെന്നു് തെളിയിച്ചിട്ടുണ്ട്. നിർദ്ദയന്മാരായി ഹിംസിക്കുന്നവരും ദയാലുക്കളായി ഹിംസയിൽനിന്നു പിൻവലിക്കുംവിധം ഹിംസാദോഷത്തെ തെളിയിച്ചിട്ടുണ്ട്.

ഹെ ചക്രവർത്തി പ്രഭൃപ്രഭൃതിപ്രമാണി പ്രണേതാക്കന്മാരേ ! നാനാജാതിമതഭേദങ്ങൾ ഉണ്ടെന്നു കല്പിക്കുന്ന മതങ്ങളെ വിശ്വസിക്കുന്നതുകൊണ്ടു് എന്താ ലാഭം? ലോകമുള്ളേടത്തോളം മതമത്സരംനിമിത്തംഐകമത്യസുഖത്തിൽ നിന്നു് പതിക്കുന്നതുതന്നെ ലാഭം. മതങ്ങളാലും മതാചാര്യന്മാരാലും സർവ്വസിദ്ധിക്കുവേണ്ടി വിധിക്കപ്പെട്ട പ്രാർത്ഥന, വ്രതപട്ടിണി, ഭിക്ഷാടനാദികർമ്മങ്ങൾകൊണ്ടു് എന്താഫലം? പുരുഷപ്രയത്നസാദ്ധ്യമായ ഇഹസുഖത്തിൽ നിന്നും പരമാനന്ദത്തിൽനിന്നും പതിച്ചു് കർമ്മദുഃഖങ്ങളെ അനുഭവിക്കുകതന്നെ ഫലം. ദൈവം സൃഷ്ടിസ്ഥിതിസംഹാരകർത്താവാകുന്നു എന്നു് പറയുന്ന മതങ്ങളെ വിശ്വസിക്കുന്നതുകൊണ്ടു് എന്താ കിട്ടുവാനുള്ളതു് ? സർവ്വനാശവും തന്നെ. ദൈവം നിർഗ്ഗുണനാണെന്നു് പറയുന്ന മതത്തെ വിശ്വസിക്കുന്നതുകൊണ്ടു് എന്താഗതി? ഒരു ഗതിയും ഇല്ല എന്നല്ല, നിർഗ്ഗുണത്തെ എങ്ങിനെയാണ് ധ്യാനിക്കുക? ഇതു് അസാദ്ധ്യം എന്നു് കരുതിപ്രാർത്ഥനാവിഗ്രഹാരാധനാദി കർമ്മാഗ്നിയിൽതന്നെ വീണു് നശിക്കുകതന്നെ ഗതി. അതുകൊണ്ടു് സർവ്വന്മാരുടേയും സഹജമായും ഹിതമായും ഇരിക്കുന്ന മതം ഏതെന്നു് പരിശോധിച്ചു് സ്വീകരിക്കുന്നതിൽപരം മറെറാരുപായം ലോകൈകയോഗക്ഷേമത്തിന്നില്ല

തന്റെ കൃതിയെ താൻ പ്രശംസിക്കുന്നതു് ആത്മപ്രശംസയാണെന്നു് പറയുന്നതു് നല്ലവണ്ണം ആലോചിക്കാത്തതുകൊണ്ടാകുന്നു. തന്റെ കൃതിയുടെ വൈഭവത്തെ തനിക്കു് എന്തുകൊണ്ടു് പ്രശംസിച്ചുകൂടാ ? ഒരു സിദ്ധവൈദ്യൻ കണ്ടുപിടിച്ച ഔഷധത്തിന്റെ ഗുണത്തെ താൻ പ്രശംസിക്കുമ്പോൾ അതിനെ പലരും വരുത്തിസേവിക്കും. ആരോഗ്യസുഖങ്ങൾ സിദ്ധിപ്പാനും സംഗതിവരും അപ്പോലെ സർവ്വലോകഹിതമായ ഒരു പൊതു മതത്തെ കണ്ടു

പിടിച്ച യുക്തജ്ഞാനി തൻെറ മതഗ്രന്ഥത്തിൻെറ മഹിമയേയും പറയുമ്പോഠം അതിനെപലരും വരുത്തിവായിക്കും. മതദുഃഖജേലിൽ നിന്നു് മുക്തന്മാരായി ആനന്ദിപ്പാനും സംഗതിവരും. അതുകൊണ്ടു് തൻെറ കൃതിയുടെ അസാധാരണ വൈഭവത്തെ ഒന്നാമത് പ്രശംസിക്കേണ്ടതു് താൻ തന്നെ. ''ഞാൻ അവതാരമാണ്, ദുഷ്ടനിഗ്രഹശിഷ്ടപരിപാലനത്തിന്നു് വേണ്ടിയും ധർമ്മ സംസ്ഥാപനത്തിന്നു വേണ്ടിയും അവതരിച്ചതാണ് '' ''ഞാൻ ദൈവപുത്രനാണ്, ദൈവദൂതനാണ് പാപങ്ങളോട് നല്ല വാർത്തയെപ്പററി പ്രസംഗിപ്പാൻ അവൻ എന്നെ അഭിഷേകം ചെയ്യാക്കി, എന്നെ അയച്ചവനെ വിശ്വസിക്കുന്നവന്നു് നിത്യജീവൻ ഉണ്ടു്.'' എന്നും മററും ഉള്ള ആത്മപ്രശംസാവചനങ്ങഠംകൊണ്ടു് ആചാര്യന്മാർക്ക് ദൈവത്തെ ദുർഗ്ഗുണനിധിയാക്കി ജനങ്ങളെ നാനാജാതി മതാചാരദുഃഖജേലിൽ പെടുത്താമെങ്കിൽ ആ ദുഃഖനിവൃത്തിക്കുവേണ്ടി ലോകം മുഴവനും ഒരേ ആനന്ദമതക്കാരാകുന്നു എന്ന സത്യത്തെ തെളിയിച്ചു് ജാതിമതാചാരങ്ങഠം കൊണ്ടുണ്ടായ അജ്ഞാനകർമ്മകാണ്ഡവന്മലകളെ യോഗജ്ഞാനവജ്രം കൊണ്ടു തുരന്നു ആനന്ദരാജ്യത്തിലേക്കു ശരിയായ റെയിലിട്ട ആദ്യനായ ഇഞ്ചിനീയർ ആനന്ദമതസ്രഷ്ടാവായ ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയാകുന്നു എന്ന പരമാത്ഥത്തെയും നമ്മുടെ കൃതിയുടെ ഉപകാരത്തെയും നമുക്കു് എന്തു കൊണ്ടു് പറഞ്ഞുകൂടാ? അനേകകോടി ജനങ്ങഠം ഓരോ മതങ്ങളെ വിശ്വസിച്ചു് അനവധികാലമായി ആചരിച്ചു വരുന്ന സമ്പ്രദായത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണു് പണ്ഡിതപത്രാധിപന്മാരുടെ ഗതി. അതിനെ എതൃക്കുന്ന നിമിത്തം നമ്മുടെ കൃതിയാൽ കേരളത്തിൽ അവതരിച്ചതും അത്ഭുതപൂർവ്വമായതുമായ ആനന്ദമതത്തിൻെറ അസാധാരണമായ അതിശയത്തെ പലവിധത്തിലും അവർ മറച്ചുവെക്കുന്നു. ആ തിരസ്കരണിയെ (തിരശ്ശീലയെ) നീക്കി

ലോകരംഗത്തിൽ പ്രവേശിച്ച് സൎവ്വലോകർക്കും ഉപകാരപ്പെടുവാനുള്ള ഉപായമായിട്ടും ഇരിക്കുന്ന നമ്മുടെ കൃതിയുടെ മാഹാത്മ്യത്തെപ്പററി നാം പറയുന്നതു്. എന്നാൽ ഡംഭാദിദോഷംകൊണ്ടുണ്ടാക്കപ്പെട്ടതും അജ്ഞാനഭേദദൃഷ്ടിയെ വർദ്ധിപ്പിക്കുന്നതും പൌരുഷാലോചനകളെ കെടുക്കുന്നതും ആയ കൃതിയുടെ കർത്താവു് തൻെറ കൃതിയെ ഒരിക്കലും പ്രശംസിക്കരുതു്. അന്യന്മാരെക്കൊണ്ടു് പ്രശംസിപ്പിക്കയും അരുതു്. അങ്ങിനെ ചെയ്യുന്നതുകൊണ്ടാണു് ജഗത്തിൽ മതഭേദാദിദോഷങ്ങൾ നിലനില്ക്കുന്നതു്.

ഹെ പ്രജാപ്രണേതാക്കന്മാരായ ചക്രവർത്തികളെ! പ്രഭുക്കളെ! പ്രമാണികളെ! നോം ആനന്ദത്തെ ആഗ്രഹിക്കുമ്പോൾ നമുക്കു് ദുഃഖത്തെ നൽകുന്ന മതങ്ങൾ എന്തിനു്? രോഗദുഃഖത്തെ നശിപ്പിച്ചു് ശരീരസൌഖ്യത്തെ നൽകുന്ന ഔഷധത്തെമാത്രം നോം സ്വീകരിക്കുന്നതുപോലെ അജ്ഞാനദുഃഖകർമ്മത്തെ ശമിപ്പിച്ചു് ജീവിച്ചിരിക്കുമ്പോൾ തന്നെ സ്വർഗ്ഗസുഖത്തെ നൽകുന്ന മതത്തെയല്ലയോ നാം സ്വീകരിക്കേണ്ടതു്?

പദ്യം

22. "കാരാഗൃഹബദ്ധാൻനൄൻമോക്തും
ശക്താനൃപാദയാപ്യത്ര
മതകാരാഗൃഹബദ്ധാദണ്ഡ്യന്തെ
ഹന്തകർമ്മാചാൎയ്യൈഃ

സാരം:— ജെയിലിൽ ഇട്ടിരിക്കുന്ന ജനങ്ങളെ വിടുവാൻ ശക്തന്മാരായ ചക്രവർത്തികൾ മുതലായവരെക്കൂടി മതജെയിലിലിട്ടു് കൎമ്മാചാൎയ്യന്മാർ ദണ്ഡിക്കുന്നു. കഷ്ടം!

ദാരിദ്ര്യദുഃഖത്തെതീൎത്തു് രക്ഷിപ്പാൻ ശക്തന്മാരായ മഹാരാജാക്കന്മാരും വ്രത പട്ടിണിയാൽ മഹാദരിദ്രന്മാരെ

പ്പോലെ ദാരിദ്ര്യദുഃഖത്തെ അനുഭവിക്കുന്നില്ലയൊ? ശീതോഷ്ണദുഃഖങ്ങൾ അനുഭവിക്കാതെ അരമനയിൽ സുഖിച്ചിരിക്കുന്ന രാജാക്കന്മാരും തീൎത്ഥസ്നാനത്തിനുവേണ്ടി അലഞ്ഞു ആ ദുഃഖത്തെ അനുഭവിക്കുന്നില്ലയെ? അടിമവ്യാപാരത്തെ നിർത്തുന്ന ഈ രാജാക്കന്മാരും വിഗ്രഹാരാധനാദികർമ്മങ്ങൾക്ക് അടിമകളായിക്കിടക്കുന്നില്ലയൊ? കളവ് മുതലായ കുററങ്ങളൊന്നും ചെയ്യാതെ സത്യധർമ്മാദികളോടുകൂടി നടക്കുന്ന പരമഭക്തന്മാരേയും കുററത്തിന്നു തക്ക ശിക്ഷകൊടുത്തു് കുററക്കാരെ ശിക്ഷിച്ചും ലോകത്തിലുണ്ടാവുന്ന പലെ ആപത്തുകളെ പരിഹരിച്ചും പല പരിഷ്കാരങ്ങൾ വരുത്തിയും ലോകത്തെ പരിപാലിച്ചുപോരുന്ന നീതിമാന്മാരായ മഹാരാജക്കന്മാരേയുംകൂടി മേൽപ്രകാരം ദണ്ഡിക്കുവാൻ മതാചാൎയ്യന്മാർക്കല്ലാതെ മററാക്കെങ്കിലും കഴിഞ്ഞിട്ടുണ്ടോ? കഴിയുമൊ? മതജേലിൽപ്പെടാത്തവർ ആർ? മർത്ത്യന്മാരുടെ ബുദ്ധിയെ തെററിച്ച് ദുർമ്മാർഗ്ഗത്തിൽചാടിക്കുന്നതു് മായയാണ്, കാമദേവനാണ്, സാത്താനാണ്,പിശാചാണ്എന്നും അതുകൊണ്ട് മായ മുതലായവയുടെ ബാധകൂടാതെ സുസ്ഥിതിയിൽ എത്തേണമെങ്കിൽ ഈശ്വരനെ ഭജിക്കേണം, കൃസ്തുവിനെ വിശ്വസിക്കേണം എന്നും മററും ഓരോ മതാചാൎയ്യന്മാർ കല്പിച്ചതുകൊണ്ടു്ജനങ്ങൾ മതജേലിൽപെട്ടുവലയുന്നതാകുന്നു.

ഹെ സാരഗ്രാഹികളെ! മായയും സാത്താനും ഒന്നും നിങ്ങളെ ദുർമ്മാർഗ്ഗത്തിൽ ചാടിക്കുന്നില്ല. നിങ്ങളെ ദുർമ്മാൎഗ്ഗത്തിൽചാടിക്കുന്ന മായയും കാമദേവനും സാത്താനും പിശാചും എല്ലാം നിങ്ങളുടെ മനസ്സാകുന്നു. ഈ സംഗതി മനോദർശനാദ്ധ്യായത്തിൽ വളരെ വിസ്തരിച്ച് തെളിയിച്ചിട്ടുണ്ടു്. അല്പം ഇവിടേയും തെളിയിക്കാം. ബലാൽ സംഗംചെയ്ത കുററത്തിനു് ഒരുവനെ വിചാരണചെയ്യുമ്പോൾ "കാമദേവൻ ചെയ്യിച്ചതാണു്, സാത്താൻ ചെയ്യി

ച്ചതാണ്' എന്നു' സമാധാനം പറഞ്ഞു' ഹിന്തുമതാദി പ്രമാണം തെളിവിലേക്കവേണ്ടി ഹാജരാക്കിയാൽ ജഡ്ജി അവനെ ശിക്ഷിക്കാതെ വിടുമൊ? ഇല്ല; കളവ്, കൊല കുററം മുതലായ കുററങ്ങളെ ചെയ്ത കൂട്ടരെ പിടിച്ചു വിചാരണചെയ്യുമ്പോൾ മായാപിശാചാദികളാണ്' ചെയ്യിച്ചതു എന്നു' സമാധാനം പറഞ്ഞു ഭഗവൽഗീത, ബൈബിൾ മുതലായ പ്രമാണങ്ങളെ തെളിവിന്നു' ഹാജരാക്കിയാൽ അതാതു കുററക്കാരെ ജഡ്ജി വിടുകയില്ല. നിശ്ചയമായിട്ടും ശിക്ഷിക്കും. എന്തുകൊണ്ടെന്നാൽ മനോദോഷം കൊണ്ടാണ്' കുററങ്ങളെ ചെയ്തതെന്നു ജഡ്ജിക്ക അറിയാം. ഇങ്ങിനെ അതാതു മതസ്ഥന്മാരായ ജഡ്ജിമാർ കൂടി വിശ്വസിക്കാത്ത സംഗതിയെ വിശ്വസിച്ചു' ലോകം മതവലയിൽപ്പെട്ടു' വലയുന്നു. ചിലർ തങ്ങളുടെ കഴുത്തിൽ കയറുകെട്ടിത്തൂങ്ങിച്ചാകുന്നു. ചിലർ തന്നത്താനെ വെടിവെച്ചു' ചാകുന്നു. ഇങ്ങനെ അനന്തം ഇതെല്ലാം മായയോ, സാത്താനൊ, പിശാചൊ, കാലദൂതന്മാരൊ വന്നു' കഴുത്തിൽ കയറുകെട്ടിച്ചും തോക്കടെച്ചുവെടിവെപ്പിച്ചിട്ടും കൊന്നതാണെന്നു' പറയാമൊ? കുററത്തിന്നുതക്ക ശിക്ഷകൊടുത്തു' രക്ഷിക്കുന്ന നൃപാദികളും ചിലകാലത്തിൽ ഘോരസമരംചെയ്തു' അനേകം പേർ നശിക്കുന്നു. ഇങ്ങിനെ നശിപ്പിക്കുന്നതും മായാപിശാചാദികളാണൊ? അല്ല; മനസ്സ്തന്നെ. മായയും, സാത്താനും, പിശാചും, കുട്ടിചാത്തനും, കാലനും മഹാശത്രുവും എല്ലാം മനസ്സ്' തന്നെ. മനസ്സ്തന്നെ മുക്തിദാതാവായ ദൈവവും മഹാബന്ധുവും. മനസ്സിൻെറ യോഗ്യതകൊണ്ട്' മഹാമാന്യന്മാരായി ബഹുപേർ ലോകത്തിൽ വർത്തിക്കുന്നതു' അനുഭവമല്ലയൊ? മനസ്സിൻെറ യോഗ്യതകൊണ്ടല്ലയൊ അസ്മാദൃക്കുകൾ സ്വർഗ്ഗമോക്ഷാനന്ദത്തെ ഇവിടെത്തന്നെ അനുഭവിക്കുന്നതു? ഈശ്വരനെ ആരാധിക്കാത്ത ബുദ്ധനും ആരാദ്ധ്യനായി അഹിംസാ എന്ന സദ്ധർമ്മത്താൽ സർവ്വാചാര്യ

ന്മാരേക്കാരം പ്രസിദ്ധനായി പരിശുദ്ധനായി നിർവ്വാണ ത്തെ പ്രാപിച്ചതു് മനസ്സിൻെറ യോഗ്യതകൊണ്ടല്ലയൊ ? അതുകൊണ്ട് മുക്തിക്കു് മനസ്സു് സുഷുപ്ത്യവസ്ഥയിൽ എ ന്നപോലെ തൻെറ ആനന്ദാവസ്ഥയിൽ നിന്നാൽമതി. ഓടുമ്പോരം കാൽ കല്ലിലും മററും സ്ഖലിച്ചിട്ടും കഴ ഞ്ഞിട്ടും ഉണ്ടാകുന്ന കഠിനദുഃഖം നീങ്ങി ആശ്വസിപ്പാൻ ഇരുന്നാൽമതി. മതം മാറേണ്ട. അപ്രകാരം മുക്തിക്കുവേ ണ്ടിയും മതംമാറേണ്ട. മനസ്സിൻെറ സുസ്ഥിതിമാത്രം മതി.

വാക്യം. മനസഃസുസ്ഥിതിഃ കഥംസ്യാദിതിചേൽ മനസ്സിൻെറ സുസ്ഥിതി എങ്ങിനെ ഭവിക്കുമെങ്കിൽ:

23. ശ്രുത്വാദൃഷ്ട്വാനിപീയാന്തർന്നാദം
ജ്യോതിർന്നിജംരസം
നിശ്ചഞ്ചലസ്യമനസഃ
സുസ്ഥിതിർമ്മുക്തിരുച്യതെ.

24. സുസ്ഥിതിർമ്മനസഃ
സ്വർഗ്ഗോനരകസ്തസ്യദുസ്ഥിതിഃ
നാന്യത്രസ്വർഗ്ഗനരകൌസ്തശ്ചെൽ
തൌദുഃഖദൌനൃണാം

സാരം.— ഉള്ളിലുള്ള തൻെറ നാദത്തെ കേട്ടുകൊണ്ടും ഉള്ളിലുള്ള തൻെറ ജ്യോതിസ്സിനെ കണ്ടുകൊണ്ടും ഉള്ളി ലുള്ള തൻെറ രസത്തെ ആസ്വദിച്ചുകൊണ്ടും നിശ്ചഞ്ചല മായിരിക്കുന്ന മനസ്സിൻെറ സുസ്ഥിതി അതായതു് ആന ന്ദാവസ്ഥയാണ് മുക്തി എന്നു് പറയപ്പെടുന്നതു്. മന സ്സിൻെറ സുസ്ഥിതിയാണ് സ്വർഗ്ഗം. മനസ്സിൻെറ ദുഃഖാ വസ്ഥയാണ് നരകം. വേറെ സ്വർഗ്ഗനരകങ്ങരം ഇല്ല. ഉണ്ടെങ്കിൽ ആ സ്വർഗ്ഗനരകങ്ങരം മനുഷ്യർക്കു് ദുഃഖത്തെ കൊടുക്കുന്നവയാകുന്നു. ഈ സംഗതി 3 മുതൽ 7 വരെയുള്ള

പദ്യങ്ങളംകൊണ്ടു് ഇതിൽതന്നെ തെളിയിച്ചിട്ടുണ്ടു്. യഥാർത്ഥാവസ്ഥ ഇങ്ങിനെ ഇരിക്കെ മതാചാൎയ്യന്മാർ മതം മാറുവാൻ ഉപദേശിക്കുന്നതും മതംമാറുന്നതും ശരിയല്ല. ഒരു ഭ്രാന്തനോടു് ക്രിസ്ത്യൻ ഡാക്ടർ, ക്രിസ്തുമതത്തിൽ ചേർന്നാലെ നിന്റെ ഭ്രാന്തു് മാറി സ്വസ്ഥനാകയുള്ളു എന്നും ആൎയ്യസമാജഡാക്ടർ, ആൎയ്യസമാജത്തിൽ ചേൎന്നാലെ നിനക്കു് സ്വസ്ഥത സിദ്ധിക്കയുള്ളുവെന്നും ബ്രഹ്മസമാജ ഡോക്ടർ. ബ്രഹ്മസമാജത്തിൽ ചേൎന്നാലെ നിന്റെ ഭ്രാന്തു് നിശ്ശേഷം ശമിക്കയുള്ളു എന്നും ബുദ്ധമതഡാക്ടർ ബുദ്ധമതത്തിൽ ചേർന്നാലെ ഭ്രാന്തു്മാറി ശാന്തസ്വാന്തനാകുകയുള്ളു എന്നും പറഞ്ഞു് മതം മാററുന്നില്ല. അങ്ങിനെ പറയാതെതന്നെ ചികിത്സിച്ചു് ഭ്രാന്തുമാററി സുഖിപ്പിക്കുന്നു. അപ്രകാരം മതഭ്രാന്തന്മാരോടും മതം മാറേണമെന്നു് പറയാതെയും മതം മാററാതേയും മതാചാൎയ്യന്മാർ ജ്ഞാനോപദേശം ചെയ്തു് സ്വസ്ഥചിത്തന്മാരാക്കി ആനന്ദിപ്പിക്കുകയാണു് വേണ്ടതു് അങ്ങിനെ ചെയ്താൽ അടിയും പിടിയും ഇടിയും ആട്ടലും ഓട്ടലും ലഹളയും നാട്ടിൽ ഉണ്ടാകുന്നതല്ല. ഈ ലഹളയെ നിറുത്തുവനായി കൂടെക്കൂടെ ഗവൎമ്മെണ്ടിന്നും സൈ്വരക്കേടുണ്ടാകുന്നതല്ല. ഏതൊരു മതത്തിലുള്ള ഡാക്ടരും തിമിരരോഗം ശമിക്കേണമെങ്കിൽ മതം മാറേണമെന്നു് പറയുകയൊ മതം മാററുകയൊ ചെയ്യുന്നില്ല. കണ്ണിലെ തിമിരരോഗത്തെ മാററിക്കൊടുക്കുന്നതെയുള്ളു അങ്ങിനെ ചെയ്തുകൊടുക്കുമ്പോൾ കണ്ണിന്നു് വെളിച്ചം സിദ്ധിച്ചു് കുണ്ടിലും കുഴിയിലും പതിക്കാതെയും വഴി തെററാതെയും നടക്കുവാൻ സംഗതി വരുന്നു. അപ്രകാരം അജ്ഞാനതിമിരംപിടിപെട്ട ജനങ്ങളോടും മതം മാറേണമെന്നു് പറയുകയൊ മതം മാററുകയൊ ചെയ്യേണ്ട ആവശ്യമില്ല. മതാചാൎയ്യന്മാർ, മനക്കണ്ണിന്നു് ജ്ഞാനവെളിച്ചത്തെക്കൊടുത്താൽ ഞാൻ ഉൽകൃഷ്ടൻ, ഉയർന്നജാതി നീ നികൃഷ്ടൻ, താണജാതി, എന്റെ മതം ഉൽകൃഷ്ടം, നിന്റെ മതം

ന്ദ്രകൃഷ്ടം എന്നും മററും ഭേദദൃഷ്ടിയോടുകൂടി കലഹിപ്പാനും ഒരു മതം വിട്ട് മറെറാരുമതത്തിൽ ചേരുവാനും മതോക്ത കർമ്മങ്ങളെ അനുഷ്ഠിച്ച് അജ്ഞാനദുഃഖകർമ്മങ്ങളിൽ ചാടുവാനും സംഗതിവരികയില്ല. എന്തുകൊണ്ട് ? ജ്ഞാനവെളിച്ചത്താൽ ലോകംമുഴവനും ഒരേ ആനന്ദമതക്കാരാവുന്നുവെന്നു അറിവാൻ കഴിയുന്നതിനാൽ മതഭേദകലഹദുഃഖത്തിൽ ചാടുവാൻ സംഗതി വരാത്തതുകൊണ്ടും മനസ്സിൻെറ ജാഗ്രൽസ്വപ്നസുഷുപ്ത്യവസ്ഥകളിൽനിന്നു് മീതെയുള്ള ആനന്ദാവസ്ഥയാണ് മുക്തി എന്നറിയുന്നതിനാൽ അതിന്നു വിരോധികളായ വിഗ്രഹാരാധനാ പ്രാർത്ഥനാവ്രതാദികളായ ഈശ്വരാരാധനകർമ്മങ്ങളിൽ ചാടി ദുഃഖിപ്പാൻ സംഗതി വരാത്തതുകൊണ്ടും തന്നെ. ഇങ്ങിനെയഥാർത്ഥജ്ഞാനവെളിച്ചം കൊടുക്കാതെ, കൃസ്തുമതത്തിൽ ചേരുവിൻ! ആൎയ്യസമാജത്തിൽ ചേരുവിൻ ! ബുദ്ധമതത്തിൽ ചേരുവിൻ! എന്നും മററും സിദ്ധാന്തിച്ച് ലോകത്തിൽ അനേകമതഭ്രാന്തിഉണ്ടാക്കേണ്ട ആവശ്യമെന്ത്? സൂൎയ്യനെക്കാണ്മാൻ ഹിന്തുമതത്തിലൊ കൃസ്തുമതത്തിലൊ മററുമതങ്ങളിലോ ചേരേണമെന്നു്പറയുന്നത് ശരിയൊ? പഞ്ചസാര തിന്നാൽ മധുരിക്കേണമെങ്കിലും, ഉണ്ടാൽ വയറുനിറയേണമെങ്കിലും, വെള്ളം കുടിച്ചാൽ ദാഹം തീരേണമെങ്കിലും മതം മാറേണമെന്നു് സിദ്ധാന്തിക്കുകയൊ മതം മാററുകയോ ചെയ്യേണ്ട ആവശ്യമെന്ത് ? ആവശ്യമില്ല ; ആവശ്യമില്ല ഇങ്ങിനെ ഉപദേശിച്ച് നാനാമതഭ്രമത്തെ തീർത്ത് അവനവൻെറ സ്വന്തമായ ആനന്ദമതത്തിൽ തന്നെ ഇരുന്നു് ആനന്ദിപ്പാൻ സംഗതിവരുത്തുന്നവരാണ് സമദൃഷ്ടിവിശിഷ്ടന്മാരും ആനന്ദാനുഭവേനിഷ്ഠന്മാരും സൎവ്വലോകോദ്ധാരകന്മാരും യുക്തന്മാരുമായ യഥാർത്ഥ തത്വജ്ഞാനികൾ.

25. രോഗച്ഛേദൊവൈദ്യധർമ്മൊ
   നരോഗോല്ലാദനംതഥാ;

ഭ്രാന്തിച്ഛേദൊജ്ഞാനിധർമ്മൊ
ന മതഭ്രാന്തികർത്തൃതാ

സാരം: രോഗത്തെ ഉണ്ടാക്കുന്നതും വൈദ്യന്റെ ധർമ്മമല്ല; ശരിയായ ഔഷധത്തെകൊടുത്ത് രോഗത്തെമാററുന്നതാണ് വൈദ്യധർമ്മം. അപ്രകാരം മതഭ്രാന്തിനെ ഉണ്ടാക്കുന്നതല്ല ജ്ഞാനിധർമ്മം. സ്വന്തമതത്തെ മനസ്സിലാക്കികൊടുത്ത് മതഭ്രാന്തിനെ ശമിപ്പിക്കുന്നതാണ് ജ്ഞാനിധർമ്മം.

26. ചിരസ്ഥിരാസത്യമതാദിസംഭ്രമാൽ
ശിരസ്ഥിതാനന്ദമതംനജാനതെ,
നരാസ്സ്വനാനാമതമാനിനസ്സതഃ
കിംകുർമ്മഹെദ്രവ്യസഹായവർജ്ജിതാഃ

സാരം: ഹിന്തുമതക്കാരും മററു മതക്കാരും ചിരകാലമായി ആചരിച്ചുവച്ചുപോയവയും മനുഷ്യകല്പിതങ്ങളും ആയ മതങ്ങളിലും, വേദശാസ്ത്രപുരാണങ്ങളിലും, ക്ഷേത്രങ്ങളിലും പള്ളികളിലും വിഹാരങ്ങളിലും മന്ത്രങ്ങളിലും പ്രാർത്ഥനാ വിഗ്രഹാരാധനാദികർമ്മങ്ങളിലും വല്ലാതെ ഭ്രമിക്കുന്നതുകൊണ്ട് അവർ അവരുടെ ശിരസ്സിലിരിക്കുന്ന ആനന്ദമതത്തെ അറിയുന്നില്ല. അറിയാത്തതുകൊണ്ടാണ്. ഞങ്ങരം ഹിന്തുക്കരം, ഞങ്ങരം കൃസ്ത്യാനികരം, ഞങ്ങരം ബൌദ്ധന്മാർ എന്നും മററും നാനാമതക്കാരായി അഭിമാനിക്കുന്നത്. ദ്രവ്യവും സഹായവും ഇല്ലാത്ത നാം എന്തുചെയ്യും ദ്രവ്യസഹായങ്ങളുണ്ടെങ്കിൽ ആനന്ദമതഗ്രന്ഥങ്ങളെ പലേ ഭാഷകളിലും തർജ്ജമചെയ്ത് ദിശിദിശി അയച്ചുകൊടുത്തിട്ടും നൃപന്മാരേയും ചക്രവർത്തികളേയും ചെന്നുകണ്ടിട്ടും ലോകം മുഴുവൻ ഒരേ ആനന്ദമതക്കാരാകുന്നു എന്ന് തെളിയിക്കുമായിരുന്നു.

27. ആനന്ദവസ്തുന്യഖിലോത്തമാംഗെ
ദേഹേഖിലെഭൂതമയെ ചകുത്രവാ,
കൃസ്ത്യാദിചിഹ്നംനഹിദൃശ്യതെകചചിൽ
യുദ്ധംമഹദ്ധാമതജാതിഭേദതഃ.

സാരം: സർവ്വമർത്ത്യന്മാരുടെയും ശിരസ്സിലിരിക്കുന്നത് ആനന്ദമാകുന്നു. സർവ്വന്മാരുടേയും ദേഹം പഞ്ചഭൂതമയവും ആകുന്നു, ഈ രണ്ടിൽ ക്രിസ്ത്യൻ, മുഹമ്മദൻ, ബൌദ്ധൻ, ഹിന്തു എന്നും മററും വേർതിരിക്കുന്ന മതജാതിചിഹ്നം എവിടെയാകുന്നു ? ആനന്ദത്തിലൊ ദേഹത്തിലൊ ? പറയുവിൻ ! ആ ചിഹ്നം ഒ ി ത്തിലും കാണപ്പെട്ടന്നില്ല. മതജാതിഭേദങ്ങൾകൊണ്ടുള്ള കലഹം മഹത്തായിട്ടും ഇരിക്കുന്നു. ഹാ കഷ്ടം!

28. പുത്രാഭാവൊമഹാഭാഗ്യം
ദുഷ്പുത്രജനനാദപി
മതാഭാവൊമഹാസൌഖ്യം
അയുക്തമതസംശ്രയാൽ.

സാരം: ദുഷ്ടപുത്രനുണ്ടാകുന്നതിനേക്കാൾ പുത്രനില്ലാതെ ഇരിക്കുന്നതാണ് മഹാഭാഗ്യം. അപ്പോലെ അയുക്തമായ മതത്തെ ആശ്രയിക്കുന്നതിനേക്കാൾ ഒരുമതവും ഇല്ലാതിരിക്കുന്നതാണ് മഹാസൌഖ്യം എന്നാൽ ദുഷ്പുത്രന്മാരുടെ ദുഷ്പ്രവൃത്തിനിമിത്തം സ്വസ്ഥന്മാരായിരിക്കുന്ന മാതാപിതാക്കന്മാർക്ക് അനർത്ഥവും അത്ഥനാശവും ദുഃഖവും നേരിടുന്നതുപോലെ സ്വസ്ഥന്മാരായിരിക്കുന്ന ജനങ്ങൾക്ക് അയുക്തമതം നിമിത്തമുള്ള അടിപിടിയും അർത്ഥനാശവും അനാചാരകർമ്മാനുഷ്ഠാനംകൊണ്ടുള്ള ദുഃഖവും അനുഭവിക്കാതെകണ്ട് സൌഖ്യമായിരിക്കാമെന്നു സാരം ദുഷ്പുത്രന്മാരെക്കൊണ്ട് പിതാക്കന്മാർക്കുള്ള ദുഃഖം അനുഭവമാണ്. മതങ്ങൾ നിമിത്തം പുരാതനകാലംമുതൽ ഇതേവരെ

നിഷ്കാരണമായും നിഷ്പ്രയോജനമായുംഉള്ള മത്സര കലഹ ദുഃഖങ്ങളും അനുഭവമാണ്. അതുകൊണ്ടു് ഈ രണ്ടു സംഗതിയേയും ഇവിടെ വിവരിക്കേണ്ട ആവശ്യമില്ലല്ലൊ. മത ദോഷങ്ങളെ ഇതിലും എന്റെ മോക്ഷപ്രദീപാദിഗ്രന്ഥങ്ങളിലും വിവരിച്ചിട്ടും ഉണ്ടു്. അതു് ലോകത്തിന്റെ യോഗക്ഷേമത്തിന്നുവേണ്ടി മാത്രമാകുന്നു. അല്ലാതെ മതങ്ങളേയോ മതാചാര്യന്മാരേയോ അപമാനിപ്പാനോ അപഹസിപ്പാനോ വേണ്ടി ദുഷ്ടവിചാരത്തിൽ ചെയ്യതല്ല. മതങ്ങളിലും മതാചാര്യന്മാരിലും ഇല്ലാത്ത ദോഷങ്ങളെ ആരോപിക്കുമ്പോൾ മാത്രമെ അങ്ങിനെ വിചാരിപ്പാനും നമ്മുടെ നേരെ പരിഭവിപ്പാനും അവകാശമുള്ളൂ. ഒരു ഡോക്ടർ പുതിയതായി ഒരു സിദ്ധൌഷധത്തെ കണ്ടുപിടിച്ചു് ലോകോപകാരമാക്കിത്തീർക്കുവാൻവേണ്ടി ആ സിദ്ധൌഷധത്തിന്റെ ഗുണത്തെ തെളിയിച്ചുകൊണ്ടു് മുമ്പുള്ള ഔഷധങ്ങളിലും ചികിത്സാ സമ്പ്രദായത്തിലും ഉള്ള ദോഷങ്ങളെ ആക്ഷേപിച്ചുംകൊണ്ടും തെളിയിച്ചുതരുന്നുവെങ്കിൽ മുമ്പുള്ള ഡോക്ടർമാരേയും ചികിത്സാവിധികളേയും അപമാനിക്കുന്നവനും അപഹസിക്കുന്നവനും എന്നു് വിചാരിപ്പാനവകാശമുണ്ടോ? ഭക്ഷിക്കുന്ന സസ്യാദികളിൽ രോഗഹേതുക്കളായ ദോഷാംശങ്ങൾ ഉള്ളതു് ഏതെങ്കിലും കാണിച്ചുതരുന്നു എങ്കിൽ ഈശ്വരസൃഷ്ടിക്കു് കുററം പറഞ്ഞു് ഈശ്വരനെ അപഹസിക്കുന്നവനാണെന്നു് വിചാരിച്ചു് ഡോക്ടറെ ധിക്കരിപ്പാനവകാശമുണ്ടോ ? ഇല്ല; അപ്രകാരം മതങ്ങളിലുള്ള ദോഷങ്ങളെ ചൂണ്ടികാണിച്ചുതരുന്ന ജ്ഞാനിയേയും കുററക്കാരനാക്കുവാൻ അവകാശമില്ല. നാനാദിഗ്ഭാഗങ്ങളിലും ഇന്ത്യയിലും ഉണ്ടായിരുന്ന അടിമവ്യാപാരം, അധഃകൃതവിദ്യാഭ്യാസ നിരോധം, കരചരണജിഹ്വാച്ഛേദാദി ക്രൂരദണ്ഡം, നരബലി, ഉടന്തടിച്ചാട്ടം മുതലായ മതദുരാചാരങ്ങളെ നമ്മുടെ ബ്രിട്ടീഷ് ഗവൺമെൻറുമൂലം നാട്ടുരാജാക്കന്മാരും നിറുത്തിയിരിക്കുന്നു. ഇങ്ങിനെ ചെയ്യതു്

മതസ്ഥാപകന്മാരേയും മതങ്ങളേയും അവമാനിപ്പാനൊ അപഹസിപ്പാനോവേണ്ടി ചെയ്തതാണെന്ന് വിചാരിച്ച് ഇന്ത്യാചക്രവർത്തിയിലും മററ് രാജാക്കന്മാരിലും കുററം ചുമത്താമോ ? ഒരു കാലും പാടുള്ളതല്ല എന്തുകൊണ്ട് ? മേൽകാണിച്ച പ്രവൃത്തികഠം ദുഷ്ടവിചാരത്തിൽനിന്ന് ഉത്ഭവിച്ചതല്ലാത്തതുകൊണ്ടും ലോകനന്മയ്ക്കുവേണ്ടിക്കൊണ്ടു മാകയാൽ തന്നെ ഇങ്ങിനെ ലോകനന്മയെ കാംക്ഷിക്കുന്ന ചക്രവർത്തിപ്രഭൃതികഠംക്ക് മതദോഷങ്ങളെ ചൂണ്ടിക്കാണിച്ചുകൊടുത്താൽ അവയെ നീക്കാൻ ശക്തന്മാരായതുകൊണ്ട് മതദുഃഖങ്ങളിൽനിന്ന് സർവ്വന്മാരേയും വേർവിടുത്തി ആനന്ദിപ്പാൻ അവർക്ക് സംഗതിവരും, അതിന്നു വേണ്ടിയാണ് മതദോഷങ്ങളെ തെളിയിച്ച് കൊടുത്തുകൊണ്ട് 1069_ാമാണ്ടുമുതൽ നമ്മുടെ കൃതികഠം പുറപ്പെട്ടത്. ഈ കൃതികഠംനിമിത്തം മതവിഷയത്തിൽ ഇതര ഭൂഖണ്ഡങ്ങളെക്കാഠം ഈ കേരളത്തിൽ ചിലേടത്ത് അഭൂതപൂർവ്വാനന്ദാശ്ചര്യാവസ്ഥ അവതരിച്ചിട്ടുമുണ്ട്. അതുകൊണ്ട് കുററത്തെ കാണിച്ചുതരുന്നവൻ ശത്രുവായാൽക്കൂടി താഴെ പറയുംപ്രകാരം അഭിനന്ദിക്കുകയാണ് വേണ്ടതു്. ''എനിക്ക് സ്നേഹിതന്മാരായിട്ടും ബന്ധുക്കളായിട്ടും ഗുരുഭൂതന്മാരായിട്ടും ബഹുപേർ ഉണ്ട്. അവർ ആരും എന്റെ ഈ കുററത്തെ എനിക്ക് കാണിച്ച് തന്നിട്ടില്ല. നിങ്ങളാണ് കാണിച്ചുതന്നത്. അതുകൊണ്ട് ഈ കുററത്തിൽ നിന്ന് എനിക്ക് വേർവിടുവാൻ ഉതകിയ സ്നേഹിതനും ബന്ധുവും ഗുരുവും നിങ്ങളാകുന്നു. ആകയാൽ നിങ്ങഠംക്ക് വന്ദനം. മേലും ഇങ്ങിനെ വല്ല കുററം കണ്ടാൽ ചൂണ്ടിക്കാണിച്ചുതരുവാൻ ഞാൻ അപേക്ഷിച്ചുകൊള്ളുന്നു''. ഇങ്ങിനെയാണ് ഉപര്യുപരി ഉന്നതിയെ കാംക്ഷിക്കുന്നവർ ചെയ്യേണ്ടത്. തന്റെ മുഖത്തിലുള്ള മാലിന്യത്തെ കണ്ണാടി കൊണ്ടറിവാൻ സംഗതിവരുന്നുവെങ്കിൽ അതിനെ കുത്തിയുടക്കേണ്ട ആവശ്യമുണ്ടോ? ഇല്ല. അപ്രകാരം തനിക്കുള്ള

തെററിനെപ്പററി ആക്ഷേപിക്കുന്ന ശത്രുവിനെക്കൂടി വെറുക്കുവാനവകാശമില്ല. സന്തോഷിപ്പാനെ അവകാശമുള്ളു. അങ്ങിനെ ഇരിക്കെ സമദൃഷ്ടികളായ തത്വജ്ഞാനികഠം സർവ്വലോകയോഗക്ഷേമത്തിന്ന് വേണ്ടി മതദോഷങ്ങളെ ആക്ഷേപിക്കുമ്പോഠം അവരുടെനേരെ ക്രോധിപ്പാനോ അവരെ കുററക്കാരാക്കുവാനൊ അവകാശമുണ്ടോ? കുററക്കാരാക്കിയാൽ എങ്ങിനെ ലോകം ഇരുട്ടിൽനിന്ന് വെളിച്ചത്തിലേക്ക് വരും? എങ്ങിനെ ആനന്ദിക്കും? അതുകൊണ്ട് അവനവൻെറ മതങ്ങളിലും മററും ഉള്ളകുററങ്ങളെ തെളിയിച്ചുതരുന്നവനെ അഭിനന്ദിക്കുകയാണ് വേണ്ടത് എന്ന പാഠത്തെയാണ് പഠിക്കേണ്ടതും പഠിപ്പിക്കേണ്ടതും നിയമിക്കേണ്ടതും. അങ്ങിനെ ചെയ്യാതെ മതവിഷയത്തിൽ കണ്ണുചിമ്പുന്നതുകൊണ്ടാണ് പണ്ടത്തെ ജാതിമതവിഭാഗത്തെ പിന്നെയും പിന്നെയും പുതുക്കിദൃഢീകരിക്കുന്നതു് നോക്കുക, എല്ലാവരും ആനന്ദജാതികളായ ഉൽകൃഷ്ടന്മാർ എന്ന് നാം തെളിയിക്കുമ്പോഠം "അല്ല ഞങ്ങഠം അബ്രാഹ്മണർ", എന്ന് സിദ്ധാന്തിച്ചുകൊണ്ടും നായർ സമാജം, ഈഴവസമാജം എന്നും മററും പലജാതിസമാജങ്ങളെ ഏർപ്പെടുത്തുന്നു. നാനാമതങ്ങളെ സ്ഥാപിക്കുന്നു. ഉയർന്ന നിലയേയും ഐകമത്യത്തേയും ആഗ്രഹിക്കുന്നവർ ഇവർ താണജാതിക്കാരും നാനാമതക്കാരും ആകുന്നു എന്ന് സമ്മതിച്ചുകൊടുത്ത് ഉന്നതിയേയും ഐകമത്യത്തേയും കെടുക്കുകയാണൊ ചെയ്യേണ്ടത്? ഇത് എന്തൊരുകഷ്ടം! ഇനിയെങ്കിലും മതജാതിഭേദങ്ങളാൽ കലഹിപ്പിച്ചു കലഹിപ്പിച്ചു് ഭിന്നിപ്പിക്കുന്നതും മതോക്തകർമ്മങ്ങളെ അനുഷ്ഠിപ്പിച്ചു് അനുഷ്ഠിപ്പിച്ചു് അജ്ഞാനദുഃഖത്തിൽ പതിപ്പിക്കുന്നതും സൃഷ്ടിസ്ഥിതി സംഹാരകർത്താവാകുന്നു എന്നു് വർണ്ണിപ്പിച്ചു് വർണ്ണിപ്പിച്ചു് ദൈവത്തെ ഭ്രാന്തൻ പിശാചിൻെറ കൂട്ടത്തിലാക്കുന്നതുമായ ആലോചനാവൈകല്യത്തെ അകലെ അകററുവാൻ ആനന്ദത്തെ

ആഗ്രഹിക്കുന്ന അഖിലന്മാരും അവകാശികളും അര്ഹന്മാരും ആകുന്നു. എങ്കിലും രാജാക്കന്മാർ പുറപ്പെട്ടാൽ മാത്രമേ പ്രസ്തുതദോഷം പൊട്ടുന്നനവെ നീങ്ങി രാജ്യം മുഴുവനും അത്ഭുതപൂർവ്വരീതിയിൽ ആനന്ദിച്ച് കൃതകൃത്യന്മാരായിരിപ്പാൻ സംഗതിവരികയുള്ളു.

29. ആലോചനെ!മനശ്ശുക്തെ
സ്തവസാഹായ്യവൈഭവാൽ
അയുക്തമതമുക്തോസ്മി
യുക്തോസ്മിസുഖിതോസ്മിച.

30. കിഞ്ച.അന്ധീകൃതജഗത്സർവ്വ
മതഞ്ചാഖണ്ഡയംപുനഃ
അവതാരയമാനന്ദ
മതഞ്ചസഹജംന്റണാം.

സാരം: ഹെ ആലോചനെ ! മനശ്ശുക്തിയായിരിക്കുന്ന നിന്റെ സഹായംനിമിത്തം ഞാൻ അയുക്തമതങ്ങളിൽനിന്നു് മുക്തനായി യുക്തനായി ആനന്ദിയായി വർത്തിക്കുന്നു. അത്രയുമല്ല; ലോകത്തെ അന്ധതയിൽപ്പെടുത്തിയ മതത്തെ മുഴുവൻ ഖണ്ഡിച്ചു. അത്രയുമല്ല, ലോകത്തിന്റെ സഹജമായ ആനന്ദമതത്തെ അവതരിപ്പിക്കുകയും ചെയ്തു.

31. പ്രകാശനംസൂര്യധർമ്മൊ
മദ്ധർമ്മശ്ചപ്രകാശനം
ദ്വെഷ്ടുസ്സർവ്വത്രസർവ്വേഷാം
ഗോഭിസ്തംകൃതവാനഹം.

32. ആഹ്ലാദനംചന്ദ്രധർമ്മൊമതേനാഹ്ലാദനംമമ
ധർമ്മസ്തമേവകൃതവാനാഹ്ലാദന്താംമതാതുരാഃ

സാരം: സൂര്യന്റെ ധർമ്മം പ്രകാശിപ്പിക്കുന്നതാകുന്നു. എന്റെ ധർമ്മവും പ്രകാശിപ്പിക്കുന്നതാകുന്നു. സൂര്യൻ തന്റെ ഗോക്കൾകൊണ്ടു് = രശ്മികൾകൊണ്ടു് സർവ്വദിക്കിലുമുള്ള സർവ്വന്മാരുടെയും ദൃഷ്ടിയെ പ്രകാശിപ്പിക്കുന്നു. ഞാൻ ഗോക്കൾകൊണ്ടു് = വാക്കുകൾകൊണ്ടു് സർവ്വദിക്കിലുമുള്ള സർവ്വന്മാരുടേയും ദൃഷ്ടിയെ = സത്യജ്ഞാനത്തെ പ്രകാശിപ്പിക്കുന്നു. ഈശ്വരൻ ഉണ്ടെന്നു് വാദിക്കുന്നവരുടേയും ഇല്ലെന്നു് വാദിക്കുന്ന നിരീശ്വരന്മാരുടേയും ആബാലവൃദ്ധം സർവ്വജീവികളുടേയും ഹൃദയഗുഹയിൽ ഗൂഢമായിട്ടുള്ളതുകൊണ്ടു് ഞാൻ പ്രകാശിപ്പിക്കുന്ന ആനന്ദമതജ്ഞാനം സത്യമായിട്ടുള്ളതു്തന്നെ. ദേഹത്തിലും ആത്മാവിലും ഇല്ലാത്ത നാനാജാതിമതഭേദം ഉണ്ടെന്നു് ഞാൻ പറഞ്ഞിട്ടില്ല. ഉണ്ടെന്നു് പറഞ്ഞാൽ ഞാൻ എങ്ങിനെ സത്യവാദിയായി ഭവിക്കും ? ഞാൻ എങ്ങിനെ സമദൃഷ്ടിയായി ഭവിക്കും ? അസത്യവാദിയായും അസമദൃഷ്ടിയും ആകുവാനേ സംഗതിയുള്ളു. ചന്ദ്രന്റെ ധർമ്മം ആഹ്ലാദിപ്പിക്കുകയാകുന്നു. അതുപോലെ മതവിഷയത്തിൽ ആഹ്ലാദിപ്പിക്കുന്നതാണ്—ആനന്ദിപ്പിക്കുന്നതാണ് എന്റെ ധർമ്മം അതിനെത്തന്നെയാണ് ഞാൻചെയ്യുന്നത്. മതത്താൽ ദുഃഖിക്കുന്നവർ ആനന്ദികളായി ഭവിക്കട്ടെ. ആലോചനകൊണ്ടും പൌരുഷംകൊണ്ടും മനോജയംകൊണ്ടും മാത്രമെ യഥേഷ്ടം വിഷയസുഖം അനുഭവിപ്പാനും നിർവ്വിഷയമായ ആനന്ദത്തിന്റെ ലേശമെങ്കിലും അനുഭവിക്കുവാനും സംഗതി വരികയുള്ളു എന്നാണ് ഞാൻതെളിയിച്ചിട്ടുള്ളത്. നാനാജാതിമതഭേദത്തെയും ആചാരകർമ്മഭേദത്തേയും കല്പിച്ച് പരസ്പരം കലഹിച്ച് ദുഃഖിപ്പാനും നാനാവിധാചാരകർമ്മങ്ങളെ അനുഷ്ഠിച്ച് ദുഃഖിപ്പാനും സർവ്വസൃഷ്ടിസന്താനഹന്താവ് എന്നു്പറഞ്ഞു് ദൈവത്തെ ദുഷിപ്പാനും ദൈവം സർവ്വാഭീഷ്ടത്തെ തരുമെന്നു് പറഞ്ഞു് വിശ്വസിപ്പിച്ച് പൌരുഷാലോചനാമനോജയങ്ങളിൽനിന്നു് പതിച്ച്

ധർമ്മാത്ഥകാമമോക്ഷാത്ഥങ്ങളാകുന്നചതുർവ്വിധ പുരുഷാത്ഥങ്ങളെ കെടുപ്പാനും ഞാൻ സംഗതിവരുത്തീട്ടില്ല. അങ്ങിനെ ചെയ്താൽ എങ്ങിനെ ഞാൻ സത്യവാദിയാകും ? എങ്ങിനെ ഞാൻ ആനന്ദധർമ്മപ്രകാശനാകും ?

33. അസ്തുവാമാസ്തുവാതൃപ്തിർന്നൃണാംസൂര്യപ്രകാശതെ
ചന്ദ്രമാശ്ചതഥാസന്തഃ കുർവീരൻജഗതാംഹിതം.

34. തസ്മാദയുക്തമതജമാന്ധ്യംഘ്നന്തുനൃണാംനൃപാഃ
സന്താപശാന്തയസ്സന്തുസന്തുഷ്യന്തുനരസ്സദാ

സാരം: ജനങ്ങൾക്ക് തൃപ്തിയൊ അതൃപ്തിയോ ഭവിച്ചുകൊള്ളട്ടെ ! സൂര്യചന്ദ്രന്മാർ പ്രകാശിക്കുന്നത് അവരുടെ ധർമ്മമാണ്. അപ്രകാരം സത്തുക്കൾ ജഗത്തുക്കൾക്ക് ഹിതത്തെചെയ്യേണം. അതുകൊണ്ട് അയുക്തമതം കൊണ്ട് ജനങ്ങൾക്കുണ്ടായ അന്ധവിശ്വാസത്തെ രാജാക്കന്മാർ തീർത്തുകൊടുക്കട്ടെ! അവർ സന്തോഷിക്കട്ടെ! മതവിഷയത്തിലുള്ള അന്ധവിശ്വാസത്തെ നിറുത്തുവാൻ പുറപ്പെട്ടാൽ ജനക്ഷോഭം നേരിടുമെന്ന് കരുതി പ്രജകളുടെ ഇഷ്ടം പോലെ വിടുന്ന രാജാക്കന്മാർ പുത്രന്മാരുടെ സങ്കടത്തെ സഹിക്കാൻ കഴിയാതെ ലാളിച്ച് ലാളിച്ച് ഇഷ്ടംപോലെ നടക്കാൻ വിട്ട് പുത്രന്മാരെ കേടുവരുത്തുന്ന പിതാക്കന്മാരോട് സദൃശന്മാരാണ്. അതുകൊണ്ട് തൽക്കാലം ജനക്ഷോഭസങ്കടങ്ങൾ നേരിട്ടാലും ശിക്ഷിച്ച് നന്നാക്കേണ്ടതു് രാജധർമ്മമാണ്.

"ശിക്ഷാരക്ഷാകരോയസ്മാൽ രാജാപ്രത്യക്ഷദൈവതം"

ശിക്ഷാരക്ഷകളെചെയ്യുന്ന പ്രത്യക്ഷദൈവം രാജാവാകുന്നുഎന്നാണ് ഈ ഹിന്തുമതപ്രമാണത്തിന്റെ അത്ഥം. ഈ പ്രത്യക്ഷദൈവത്തോടല്ലാതെ മതങ്ങളുടെ മഹാദോഷങ്ങളെ

തീർത്ത് ജനങ്ങളെ രക്ഷിപ്പാൻ നാം ഏതൊരു ദൈവത്തോടപേക്ഷിക്കട്ടെ ! മതങ്ങളെയും മതാചാൎയ്യന്മാരേയും ആക്ഷേപിക്കുന്നതും രാജാക്കന്മാർ ശിക്ഷിക്കുന്നതും മതവിശ്വാസികൾക്ക് എങ്ങിനെ ഹിതമായിരിക്കും എന്ന് ശങ്കിക്കുന്നുവെങ്കിൽ, "അനേകകോടിജനങ്ങളാൽ അനേകകാലമായി ആചരിക്കപ്പെട്ടുവരുന്ന ഈശ്വരാദിമതങ്ങളെ ഈ മനുഷ്യൻ ആക്ഷേപിപ്പാൻ കാരണമെന്താണ് ? അറിയേണം " എന്ന് വിചാരിച്ച് ചില സാരഗ്രാഹികൾ ആക്ഷേപകർത്താവിന്റെ പുസ്തകങ്ങളെ ശ്രദ്ധവെച്ച് വായിക്കും. അപ്പോൾ ആ മതദോഷങ്ങളെല്ലാം ആ കൃതികളിൽ വെളിപ്പെട്ടുകാണും ഹിതോപദേശവും കാണും. ആയതിനാൽ ഹിതകാംക്ഷികൾക്ക് മതദോഷദുഃഖങ്ങളിൽ നിന്ന് വേർപെട്ട് ആനന്ദത്തെ അനുഭവിപ്പാനും സംഗതി വരും. ആനന്ദാനുഭവത്തിൽ മീതെ എന്താ ഒരു ഹിതം ലോകത്തിലുള്ളത്? ഇങ്ങിനെയുള്ള ഹിതത്തിൽ എത്തുകുന്നതുകൊണ്ട് യുക്തന്മാരായ ജ്ഞാനികൾ മതങ്ങളേയും മതാചാര്യന്മാരേയും ആക്ഷേപിക്കുന്നത് ലോകഹിതം തന്നെ മതങ്ങളെ ആക്ഷേപിക്കുന്ന നമ്മുടെ കൃതികളാൽ കേരളത്തിൽ അഭ്രുതപൂൎവ്വമായ ആനന്ദമതം അവതരിച്ചിരിക്കുന്നു അതുകൊണ്ട് മതങ്ങളെ ആക്ഷേപിക്കുന്നത് മഹത്തായ സൽപ്രാവും ലോകഹിതവുംതന്നെ ഇങ്ങിനെയുള്ള ലോകഹിതത്തെ ചെയ്‌വാൻ വേണ്ടിത്തന്നെയാണ് വസിഷ്ഠാദി പൂർവ്വജ്ഞാനികളും "കാലംയജ്ഞതപോദാനതീർത്ഥദേവാർച്ചനഭ്രമൈഃ ചിരമാധിശതൊപേതാഃ ക്ഷപയന്തിമൃഗാഇവ " ഇത്യാദി പ്രമാണങ്ങളാൽ യാഗവിഗ്രഹാരാധനാദികർമ്മങ്ങളെ ചെയ്യുന്ന മതവിശ്വാസികളേയും മതാചാൎയ്യന്മാരേയും മൃഗപ്രായന്മാരായി നിന്ദിച്ചത്. അല്ലാതെ വസിഷ്ഠാദിജ്ഞാനനിധികൾ ദുർബുദ്ധികളായിട്ടൊ ഭ്രാന്തന്മാരായിട്ടോ മദ്യപാനമത്തന്മാരായിട്ടൊ നിന്ദിച്ചതും ആക്ഷേപിച്ചതും അല്ല. സോക്രട്ടീസ്സ് ഗലീലിയൊ

മുതലായവർ ആക്ഷേപിച്ചതും ലോകഹിതത്തിന വേണ്ടി ത്തന്നെ. അങ്ങിനെ ഇരിക്കെ സാരജ്ഞന്മാരായ സത്തു ക്കറം ചെയ്യുന്ന ആക്ഷേപത്തെ അമർക്കുന്നത് പശ്ചാത്താ പത്തിന്നും പരിതാപത്തിന്നും കാരണമാകുന്നു.

രാജാക്കന്മാർ ശിക്ഷിക്കുന്നതും ഹിതംതന്നെ. ഉട ന്തടിച്ചാട്ടം മുതലായ മതദുരാചാരങ്ങളെ നിറുത്തിയതുമഹ ത്തായ ഹിതമായിത്തീന്നതു് അനുഭവമല്ലയോ? "മൃതെമ്രി യേതയാനാരീസാസ്ത്രീജ്ഞേയാപതിവ്രതാ" ഭർത്താവു് മരിച്ചാൽ കൂടെ മരിക്കുന്നവളാണ് പതിവ്രത ഇത്യാദി കളായ മതപ്രമാണങ്ങളെ അനുസരിച്ചു് ഇഷ്ടംപോലെ നടന്നുകൊള്ളട്ടെ എന്നു രാജാക്കന്മാർ വിചാരിച്ചതാണെ ങ്കിൽ ഇന്നും എത്രസ്ത്രീകളെ ഉടന്തടിയിലേററി ജീവനോടു കൂടെ കൊല്ലുമായിരുന്നു. അപ്പോലെ മതോക്തങ്ങളായ മററു അനേക ക്രൂരകർമ്മങ്ങരം ഇന്നും നടത്തുമായിരുന്നു. രാജശിക്ഷകൊണ്ടു് സ്ത്രീകളുംകൂടി ഇക്കാലത്തു് വിദ്യാസുഖ സമ്പന്നകളായി സ്വാതന്ത്ര്യസുഖം അനുഭവിക്കുന്നില്ലയോ? ഇതിൽമീതെ എന്താ ഒരു ഹിതം ഉള്ളതു്? ഇങ്ങിനെ പര്യാലോചിക്കുമ്പോരം രാജശിക്ഷയും ഹിതം തന്നെ.

35. ഹിതംയസ്മാൽ സ്യാണാം ധർമ്മ
സ്സത്യംപുണ്യഞ്ചതത്തതഃ
മതാക്ഷേപശ്ചദണ്ഡഞ്ച
മഹാൻധർമ്മൊമഹദ്ധിതം.

സാരം - ഏതൊന്നുകൊണ്ടു് ജനങ്ങരംക്കു് ഹിതം ഭവി ക്കുമോ അതാണു് ധർമ്മവും സത്യവും പുണ്യകർമ്മവും അതുകൊണ്ടു് മതാക്ഷേപവും രാജശിക്ഷയും മഹിമയേറിയ *ധർമ്മവും മഹിമയേറിയ ഹിതവുമാകുന്നു മതാക്ഷേപം നിമി* ത്തം, ജാതിമതാചാരങ്ങരംകൊണ്ടു് ഭിന്നിച്ചു് മത്സരിച്ചു്

അജ്ഞാനകർമ്മങ്ങൾ അനുഷ്ഠിച്ചും ദുഃഖിക്കുന്ന മഹാ ദുഃഖത്തിൽനിന്നു് വേർപെട്ടു് ഐകമത്യസുഖത്തേയും ശാശ്വതാനന്ദത്തേയും അനുഭവിപ്പാൻ സംഗതിവരുന്നു. ഈ രണ്ടു വിധത്തിലുള്ള ആനന്ദവും അനുഭവിക്കുവാൻ രാജശിക്ഷ സഹായിക്കുന്നു. അതുകൊണ്ടു് മതാക്ഷേപവും രാജശിക്ഷയും മഹിമയേറിയ ഹിതവും ധർമ്മവുമാകുന്നുവെന്നു് മേൽകാണിച്ച പദ്യത്തിൽ പറഞ്ഞതാകുന്നു. രാജശിക്ഷയില്ലെങ്കിൽ അക്രമികളുടെ അക്രമം നിമിത്തം ലോകം അതിദുഃഖത്തിൽപ്പെട്ടുകൊണ്ടിരിപ്പാനെ സംഗതിയുള്ളൂ. സിവിൽ ജേലിൽ കഠിനശിക്ഷയില്ലാത്തതുകൊണ്ടു് അതിൽക്കിടപ്പാൻ ചിലർ കല്പിച്ചുകൂട്ടി കടക്കാരെ തോല്പിക്കുന്നു. ക്രിമിനൽ ജേലിൽ അങ്ങിനെ കിടപ്പാൻ ഒരുങ്ങാത്തതു് അതിൽ കഠിനശിക്ഷയുള്ളതുകൊണ്ടാകുന്നു ഇങ്ങിനെ അനേക സംഗതികൾകൊണ്ടു് രാജദണ്ഡനവും യുക്തജ്ഞാനികൾ ചെയ്യുന്ന അയുക്തമതാക്ഷേപവും സർവ്വലോകഹിതമായിട്ടുതന്നെ ഇരിക്കുന്നു. യുക്തജ്ഞാനികളേയും രാജ്യങ്ങളേയും രാജാക്കന്മാരേയും ചക്രവർത്തികളേയും കൂടി രക്ഷിക്കുന്ന മഹാരക്ഷിതാവു് ശിക്ഷയാകുന്നു.

36. ദണ്ഡാഭാവെജഗൽ സർവം
ദുഷ്ടശത്രുബലാധികൈഃ
നിത്യംഖിന്നേൽദണ്ഡഏവ
സർവ്വരക്ഷാകരൊമഹാൻ

സാരം: ശിക്ഷയില്ലെങ്കിൽ ദുഷ്ടന്മാരുടേയും ശത്രുക്കളുടേയും പ്രബലന്മാരുടെയും പീഡനിമിത്തം ജഗത്തു് നിരന്തരദുഃഖമനുഭവിക്കും. ശിക്ഷതന്നെ സർവ്വരക്ഷയെ ചെയ്യുന്ന മഹാപ്രഭു. ശിക്ഷകൊണ്ടു് സിംഹവ്യാഘ്രഗജാദികൾകൂടി സർക്കസ്സിലും മററും മർത്ത്യന്മാരെ അനുകരിച്ചു് ഹിതത്തെ ചെയ്യുന്നില്ലയോ ? ശിക്ഷയിൽ മീതെ രക്ഷിതാവു് ആർ ?

ആർ ആർ? ശിക്ഷയില്ലെങ്കിൽ രാജാക്കന്മാരുടേയും ചക്രവത്തികളുടേയും കിരീടംകൂടി അനായാസേന തട്ടിപ്പറിച്ച് ദുഷ്ടന്മാർ അവരേയും കഷ്ടദശയിൽപ്പെടുത്തും. ഇങ്ങിനെയുള്ള സംഗതികൾകൊണ്ടു് ശിക്ഷവേണമെന്ന് നിർബന്ധിക്കുന്നതു് അഹിംസാധമ്മത്തിന്നു് വിരോധമാണു്, ഒരു പ്രാണിക്കും ദുഃഖത്തെ കൊടുക്കാതിരിക്കുന്നതാണു് അഹിംസാ എന്ന ധർമ്മം; ശിക്ഷിക്കുന്നതു് ദുഃഖമാകുന്നു, അതു അഹിംസാധർമ്മത്തിന്നു് വിരോധമായല്ലൊ എന്നു് ചോദിക്കുന്നുവെങ്കിൽ സമാധാനം: ആശാദിമനോദോഷം കൊണ്ടു് തനിക്കും മററൊരു പ്രാണിക്കും ദുഃഖത്തെ കൊടുക്കരുതു് എന്നാണു് അഹിംസക്കു് അർത്ഥം. അല്ലാതെ- "നിന്നെ വലത്തെ കവിൾക്കു് അടിക്കുന്നവന്നു് മറേതിനേയും തിരിച്ചുകൊൾക", നിന്നോടു് വ്യവഹരിപ്പാനും നിൻെറ വസ്ത്രത്തെ എടുപ്പാനും ഇച്ഛിക്കുന്നവന്നു് പുതപ്പിനേയും വിടുക" എന്നു് യേശുക്രിസ്തുപറഞ്ഞതനുസരിച്ച് അക്രമിക്കുന്നവനെവിട്ടു് അവന്നു് ദുഃഖം ജനിപ്പിക്കാതെ സന്തോഷിപ്പിക്കേണമെന്നല്ലാ അഹിംസാ എന്നതിന്നു് അത്ഥം അങ്ങിനെ അർത്ഥം എടുത്താൽ അഹിംസാധർമ്മപരിപാലകനായ ഞാൻ എനിക്കും അന്യന്മാക്കും ദുഃഖത്തെ ഉണ്ടാക്കുന്ന ഹിംസകനായിത്തീരും എങ്ങിനെ എങ്കിൽ എന്നെ അക്രമിച്ചു് അപഹരിച്ചെടുക്കുന്ന ധനത്തെ വിട്ടുകൊടുത്തു് ക്ഷമിച്ചിരുന്നുവെങ്കിൽ ഞാൻ അഷ്ടിക്കില്ലാതെ വട്ടത്തിൽ തിരിഞ്ഞു് ഭിക്ഷയെടുത്തു് ദുഃഖിക്കേണ്ടിവരും. ക്ഷമാശീലന്മാരെ അക്രമിച്ചാൽ നമുക്കു് അനർത്ഥം നേരിടില്ല, അർത്ഥവുംകിട്ടും; നല്ലതരം എന്നുകരുതി അക്രമികൾ ക്ഷമാശാലികളെ അക്രമിച്ചു് അവക്കും ദുഃഖത്തെ ഉണ്ടാക്കും. അങ്ങിനെ ഞാൻ എനിക്കും അന്യന്മാക്കും ദുഃഖത്തെ കൊടുക്കുന്ന ഹിംസകനായിത്തീരും. ആയതുകൊണ്ടു് ഇങ്ങോട്ടു് അക്രമിക്കുന്നവൻെറ അക്രമാപഹരണാദികളെ യഥാശക്തി നിറുത്തുന്നതും രാജദ്വാരാ ശിക്ഷിപ്പിക്കുന്നതും എനിക്കും

സർവ്വലോകത്തിനും ഹിതംതന്നെ. ആ അപഹർത്താവും ശിക്ഷകൊണ്ടു് നല്ല സ്ഥിതിയിൽ വരുവാൻ സംഗതിയുള്ളതുകൊണ്ടു് ശിക്ഷ അവനും ഹിതം തന്നെ. അഹിംസാധർമ്മത്തിന്നു വിരോധമായില്ല മതവാദികളാൽ തിരഞ്ഞെടുക്കപ്പെട്ട സർവ്വശക്തനായ ഈശ്വരൻകൂടി ശിക്ഷിപ്പാൻ ഘോരനരകം വെച്ചിരിക്കുന്നുപോൽ. ആ സ്ഥിതിക്കു് പ്രജകളെ രക്ഷിക്കുവാൻ രാജാക്കന്മാർ നല്ല ശിക്ഷ വെക്കാഞ്ഞാൽ രാജ്യങ്ങൾ നാനാവിധങ്ങളായ അക്രമപ്രളയങ്ങളിൽ മുങ്ങി ദുഃഖിച്ചു് നശിച്ചുകൊണ്ടേ ഇരിക്കും. അടക്കിയാൽ അടങ്ങാത്ത ലഹളയിൽ മഹാശിക്ഷ കൊടുക്കുമ്പോൾ ഉടൻ അടങ്ങുന്നു. ഇങ്ങിനെ ആലോചിക്കുന്തോറും ലോകരക്ഷയെ ചെയ്യുന്ന പ്രത്യക്ഷരക്ഷിതാവു് ശിക്ഷ തന്നെ. നാനാജാതിമതാചാരമത്സരദുഃഖത്തിൽനിന്നു മുക്തന്മാരാക്കി ജനങ്ങളെ ആനന്ദിപ്പിക്കുന്ന സർവ്വലോകബന്ധു അയുക്തമതാക്ഷേപംതന്നെ ജീവിച്ചിരിക്കുമ്പോൾതന്നെ ജനങ്ങളെ അജ്ഞാനകർമ്മദുഃഖത്തിൽനിന്നു് വേർപെടുത്തുവാൻ സംഗതി വരുത്തുന്ന വചനത്തെയാണ് സത്യമതമെന്നും സത്യവേദമെന്നും ഈശ്വരാദിഗുരുജനമഹാവാക്യമെന്നും നിജാനന്ദത്തെ അനുഭവിപ്പാൻ സംഗതി വരുത്തുന്ന അഭ്യാസത്തെയാണ് സത്യധർമ്മാനുഷ്ഠാനാദി സൽകർമ്മങ്ങൾ എന്നും പറയേണ്ടതു്.

37. സാർവ്വഭൌമാനൃപാസ്സർവ്വേജനാശ്ചസുഖിനഃസദാ
സന്ത്വന്തർമ്മതത്വജ്ഞാനിർമ്മത്സരഹൃദന്തരാഃ

സാരം: സർവ്വചക്രവർത്തികളും സർവ്വരാജാക്കന്മാരും സർവ്വജനങ്ങളും തങ്ങളുടെ ഉള്ളിലുള്ള മതത്തെ-ആനന്ദമതത്തെ അറിഞ്ഞു് നിർമ്മത്സരഹൃദയന്മാരായി നിത്യം ആനന്ദിക്കട്ടെ!

പരിഭവപരിഹാരഃ

ഹെ ആനന്ദകാംക്ഷികളെ! നാം ആനന്ദത്തിൽനിന്നു് ജനിച്ചവരാകയാൽ നാം സർവ്വന്മാരും ആനന്ദജാതികളും

ആനന്ദമതക്കാരും ആയ ശ്രേഷ്ഠന്മാർതന്നെ എന്നാണ് നാം തെളിയിച്ചിട്ടുള്ളത്. ആരേയും നികൃഷ്ടന്മാരായി നിന്ദിച്ചിട്ടില്ല. ഇങ്ങിനെ ചെയ്തത് നമ്മുടെ ദുഷ്ടവിചാരം കൊണ്ടാണെന്ന് വിചാരിപ്പാനോ പരിഭവിപ്പാനോ അവകാശമുണ്ടോ ?

(2) നാനാ ജാതിമതഭേദത്താൽ മത്സരിച്ച് കലഹിക്കുന്ന കലഹം ശമിച്ച് ഐകമത്യസുഖത്തെ അനുഭവിപ്പിക്കുവാൻ വേണ്ടി സർവ്വരും ഒരേ ആനന്ദമതജാതിക്കാരാകുന്നുവെന്ന് തെളിയിച്ചത് നമ്മുടെ ദുഷ്ടവിചാരം കൊണ്ടാണെന്ന് വിചാരിപ്പാനോ പരിഭവിപ്പാനോ അവകാശമുണ്ടോ ?

(3) മതങ്ങളുടെയും മതാചാര്യന്മാരുടേയും കല്പന കേട്ട് സ്വത്തെല്ലാം വിട്ട് സന്യസിച്ച് ഭിക്ഷ എടുത്ത് തനിക്കും അന്യനും ഉപദ്രവത്തെ ഉണ്ടാക്കിക്കൊണ്ടും വ്രതങ്ങൾകൊണ്ട് പട്ടിണി കിടന്ന് ദുസ്സഹമായ വിശപ്പും ദാഹവുംകൊണ്ട് തപിച്ചും വിഗ്രഹാരാധന തീർത്ഥസ്നാനാദി നാനാകർമ്മങ്ങൾകൊണ്ട് അലഞ്ഞ് വലഞ്ഞുകൊണ്ടും ഇരിക്കുന്ന ലോകത്തിന്റെ അതാത് സങ്കടനിവൃത്തിക്കു വേണ്ടി ആവക കർമ്മങ്ങൾകൊണ്ട് ദൈവം പ്രസാദിക്കയില്ല; അജ്ഞാനദുഃഖം വദ്ധിക്കയെയുള്ളു എന്ന് നാം തെളിയിച്ചത് നിങ്ങളെ ആനന്ദപദവിയിൽ എത്തിപ്പാൻ വേണ്ടിയാകുന്നു. ഇത് നമ്മുടെ ദുഷ്ടവിചാരം കൊണ്ടാണെന്ന് ശങ്കിപ്പാനോ പരിഭവിപ്പാനോ അവകാശമുണ്ടോ?

(4) സൃഷ്ടിസ്ഥിതിസംഹാരകത്താവാണ് ദൈവം എന്ന് ഘോഷിക്കുന്നത് നിർദ്ദോഷിയായ ലോകപിതാവിനെ ഭ്രാന്തൻ പിശാചിന്റെ കൂട്ടത്തിലാക്കുകയാകുന്നു ചെയ്യുന്നത് എന്ന് നാം തെളിയിച്ചതും ലോകത്തിന്റെ

നന്മക്കുവേണ്ടിയാകുന്നു. ഇതു് നമ്മുടെ ദുഷ്ടവിചാരംകൊണ്ടാണെന്നു് വിചാരിപ്പാനൊ പരിഭവിപ്പാനൊ അവകാശമുണ്ടൊ? ഒരു പിതാവിനെ ചില പുത്രന്മാർ അസഹ്യമാകുംവണ്ണം ദുഷിക്കുമ്പോൾ ഒരു പുത്രന്നു് അതിൽ സങ്കടം തോന്നുവാനും നിങ്ങൾ എന്തിനാണു് പിതാവിനെ ദുഷിക്കുന്നതെന്നു് ചോദിപ്പാനും അവകാശമില്ലയൊ? ഇതിൽ ദുഷ്ടവിചാരം ഉണ്ടെന്നു് വിചാരിപ്പാനൊ പരിഭവിപ്പാനൊ അവകാശം ഉണ്ടോ ? ഇല്ല.

(5) അനാഥപ്രാണികളെ ഹിംസിക്കുന്നതു് കാണുമ്പോൾ നമ്മെ ഹിംസിക്കുന്നതുപോലെയുള്ള അതിസങ്കടമുണ്ടാകുന്നു. അതുകൊണ്ടു് ഹിംസാദോഷത്തെപ്പററി വിസ്തരിച്ചതാകുന്നു. അല്ലാതെ മാംസം ഭക്ഷിക്കുന്നവരെ ദുഷിക്കേണമെന്ന ദുഷ്ടവിചാരത്തിൽ ചെയ്തതല്ല. ഈ വിഷയത്തിലും പരിഭവിപ്പാൻ അവകാശമുണ്ടോ? ഇല്ല. ദയാപരവശനായിപ്പറഞ്ഞതല്ലയൊ ? ദയ വേണമെന്നു് സർവ്വമതവും സമ്മതിച്ചിട്ടും ഉള്ളതല്ലയൊ ?

(6) ചില മതവിശ്വാസികളും മടിയന്മാരും ആലോചനാദികളെ വിട്ടു് നടന്നു് കഷ്ടത്തിൽപെട്ടുകാണുന്നതുകൊണ്ടു് ആ കഷ്ടനിവൃത്തിക്കുവേണ്ടി സർവ്വന്മാർക്കും സർവ്വാഭീഷ്ടത്തെ സാധിപ്പാനുള്ള സാധനങ്ങൾ ആലോചനയും പൌരുഷവും മനോജയവുമാണെന്നു്നാം തെളിയിച്ചതാകുന്നു. ഇതിൽ ദുഷ്ടവിചാരം ഉണ്ടെന്നു് വിചാരിപ്പാനൊ പരിഭവിപ്പാനൊ അവകാശമുണ്ടോ ?

(7) അനേകകോടി ജനം അനേകകാലമായി ആചരിച്ചുവരുന്ന ഭൂരിപക്ഷത്തെ അംഗീകരിച്ചു് സാരപക്ഷത്തെ വിട്ടുനടക്കുന്നതുകൊണ്ടു് സ്വജാതിയേയും സ്വമതത്തേയും സ്വധർമ്മത്തേയും അറിയാതെ പരിഭ്രമിക്കുന്ന പരിഭ്രമത്തെ

തീർക്കുവാൻ വേണ്ടി മതവിഷയത്തിൽ ഭൂരിപക്ഷത്തെയല്ല, സാരപക്ഷത്തെയാണ് സ്വീകരിക്കേണ്ടതെന്ന് നാം തെളിയിച്ചതാകുന്നു ഇതിൽ നമുക്ക് ദുഷ്ടവിചാരം ഉണ്ടെന്ന് വിചാരിപ്പാനൊ പരിഭവിപ്പാനൊ അവകാശമുണ്ടോ?

(8) അധ്വാനിച്ച് പഠിപ്പ് മുതലായ യോഗ്യത സമ്പാദിക്കാതെതന്നെ ലഘുവായി ഉദരം ഭരിക്കാം, പൂജ്യതയേയും സമ്പാദിക്കാം എന്ന് കരുതി ചിലർ സന്യാസിവേഷം ധരിക്കുന്നു. സർവ്വസ്വപരിത്യാഗം ചെയ്താലെ മുക്തി കിട്ടു എന്ന് തെററിദ്ധരിച്ച് ചില ധനികന്മാർ, അതെ ധാരണയിൽ ബി. എ, എം. എ മുതലായ പരീക്ഷകളിൽ വിജയികളായ ചിലർ, നാടും വീടും വിട്ട് പരമഹംസൻ, സന്യാസി, ആനന്ദൻ എന്നും മററുമുള്ള വലിയ വലിയ പേരിനെ ധരിച്ച് മൌനം ദീക്ഷിച്ചും പ്രസംഗിച്ചും ഭിക്ഷ എടുത്തും കാശീഗിരിഗുഹാദികളിൽ വസിച്ചും പ്രാർത്ഥനാ വിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മങ്ങളെ ചെയ്തും കാലം കഴിക്കുന്നു. ഈ കൂട്ടരെ അനേകപത്രങ്ങളിൽ ശ്ലാഘിക്കയും ചെയ്യുന്നു. ഇവ കണ്ട് ഭ്രമിച്ച് ലോകങ്ങടാം അജ്ഞാനകർമ്മത്തെ അടിസ്ഥാനപ്പെടുത്തി യുക്തിയില്ലാതെ പ്രസംഗിച്ച് അന്ധവിശ്വാസത്തെ വളർത്തുകയും ചെയ്യുന്നു. ഇതിൻെറ നിവൃത്തിക്കുവേണ്ടിയാണ് ഗുരുവിനെ പരീക്ഷിച്ച് സ്വീകരിക്കേണമെന്ന് നം നിർബന്ധിച്ചതു് ഇതിൽ നമുക്ക് ദുഷ്ടവിചാരം ഉണ്ടെന്ന് വിചാരിപ്പാനൊ പരിഭവിപ്പാനൊ അവകാശമുണ്ടോ ?

(9) വിദ്വാന്മാരാൽ ഉണ്ടാക്കപ്പെട്ട പ്രമാണങ്ങളിൽ ഈശ്വരൻ പറഞ്ഞതാണ്, അവതാരപ്രമുഖമഹർഷിമാർ പറഞ്ഞതാണ് എന്ന് പ്രയോഗിച്ചിട്ടുള്ളതിനെ കണ്ട് വേദമാണ്, സത്യമതമാണ്, അവയിൽ പറഞ്ഞതെല്ലാം ആചരിക്കേണം; യുക്തിയുണ്ടോ എന്ന് നോക്കേണ്ട

ആവശ്യമില്ല എന്നു് തീർച്ചപ്പെടുത്തി അയുക്തമത ങ്ങളായ കപടപ്രമാണങ്ങളിൽ വിധിക്കപ്പെട്ട കർമ്മങ്ങ ളെല്ലാം ചെയ്തു കഷ്ടപ്പെടുന്ന ലോകത്തിൻെറ കഷ്ടനി വൃത്തിക്കുവേണ്ടിയാണ് നാം ഈശ്വരനു് വേദാദിമതങ്ങ ളെ ഉണ്ടാക്കേണ്ട ആവശ്യമില്ലെന്നും അവതാരാദികളെകൊ ണ്ടുനടത്തേണ്ട കാൎയ്യമില്ലെന്നും മതങ്ങളെ പരീക്ഷിച്ചു് സ്വീ കരിക്കേണമെന്നും തെളിയിച്ചതു്. ഇതിൽ ദുഷ്ടവിചാരം ഉണ്ടെന്നു് കരുതുവാനൊ പരിഭവിപ്പാനൊ അവകാശ മുണ്ടോ ? ഞാൻ അവതാരമാണു്, ലോകത്തെ ഉദ്ധരിപ്പാൻ വേണ്ടി വന്നവനാണു്, എന്നെ വിശ്വസിക്കു് എന്നു് പറ വാനവകാശമുണ്ടോ? അതു് വിശ്വസിപ്പാനവകാശമുണ്ടോ?

(10) തൻെറ കുററത്തെകുറിച്ചു് ആക്ഷേപിക്കുന്നവരു ടെ നേരെ കയർക്കുക, കലശലുണ്ടാക്കുക, കച്ചേരികയറുക, മാനനഷ്ടക്കേസ്സുകൊടുക്കുക, ഇങ്ങിനെ മന്ദന്മാർ എന്നല്ല മഹാന്മാരും ചെയ്യുന്നതു് സാധാരണമാകുന്നു. ഈ മഹാ ദോഷനിവൃത്തിക്കുവേണ്ടിയാണ്, തന്നെ നന്നാക്കേണമെ ന്നു് വിചാരിക്കുന്ന ജനം തനിക്കുള്ള കുററത്തിനെ വെളി പ്പെടുത്തുന്നവൻ ശത്രുവായാൽകൂടി ഗുരുവാണെന്നു് ബഹു മാന ച്ചു് നന്ദിപറയേണമെന്നു് നാം തെളിയിച്ചതു്. തെററു കാണുമ്പോൾ മാതാപിതാക്കന്മാർ പുത്രന്മാരേയും ഗുരുജന ങ്ങൾ ശിഷ്യന്മാരേയും രാജാക്കന്മാർ പ്രജകളേയും ശിക്ഷി ക്കുന്നതുകൊണ്ടല്ലയൊ പുത്രാദികൾ നല്ലനിലയിൽ എത്തു ന്നതു് ഈ നിലയിൽ എത്തിക്കുന്നവർ പരിഹസിച്ചാലും അപമാനിച്ചാലും അമൃതപ്രായമായിട്ടാണു് ആലോചനാ ശാലികൾ വിചാരിക്കേണ്ടതു്. ഈ സർവ്വലോകരീതിയെ പിടിച്ചു്ആലോചിച്ചാൽ മതദോഷങ്ങളെ ആക്ഷേപിക്കുന്ന നമ്മിൽ അവനീപതികൾക്കും പത്രാധിപന്മാൎക്കും അഖില ന്മാൎക്കും സന്തോഷിപ്പാനല്ലാതെ പരിഭവിപ്പാനൊ നമുക്കു് ദുഷ്ടവിചാരം ഉണ്ടെന്നു് ശങ്കിപ്പാനൊ അവകാശമുണ്ടോ ?

(11) ചക്രവർത്തിപ്രഭുപ്രമാണികൾക്കും വിശ്വവിശ്രുതന്മാരായ മതാചാര്യന്മാർക്കുംകൂടി കിട്ടാത്തതും, പണ്ടു ദുർല്ലഭം ചില യോഗീശ്വരന്മാർക്കുമാത്രം അനുഭവിപ്പാൻ കഴിഞ്ഞതുമായ യോഗാനന്ദത്തെ ഇക്കാലത്തു് പഠിപ്പുള്ളവരും ഇല്ലാത്തവരുമായ പലർക്കും സുലഭമായി അനുഭവിപ്പാൻ നാം സംഗതിവരുത്തുകയാൽ കേരളത്തിൽ ചിലേടം മതവിഷയത്തിൽ മഹിമണ്ഡലത്തിനു് കണ്ണായിത്തീർന്നിരിക്കുന്നു. ലോകോല്പത്തിക്കുശേഷം ഇതേവരെ സംഭവിക്കാത്ത ഈ ആനന്ദാവസ്ഥകൾ സംഗതി വരുത്തിയതു് നമ്മുടെ ദുഷ്ടവിചാരംകൊണ്ടെന്നു് വിചാരിപ്പാനൊ പരിഭവിപ്പാനൊ അവകാശമുണ്ടോ ?

(12) ഓരോ മതവിശ്വാസികൾ മതം മാറുവാൻ ഉപദേശിച്ചും ഉപായങ്ങളെ പലതും പ്രയോഗിച്ചും മതംമാററി ലഹള ഉണ്ടാക്കുന്നു. ഇങ്ങിനെചെയ്യുന്നതു് ശരിയല്ല. ഒരു ഡോക്ടർ, തിമിരരോഗിക്കു് ചികിത്സിച്ചു് കണ്ണിന്നുവെളിച്ചം ഉണ്ടാക്കിക്കൊടുക്കുമ്പോൾ വഴി പിഴച്ചുവീണു് ദുഃഖിക്കാതെ നേർവഴിക്കു് നടക്കുന്നു. അപ്രകാരംമതാചാര്യന്മാരും അജ്ഞാനം നീക്കി മനസ്സിന്നു് ജ്ഞാനം ഉണ്ടാക്കിക്കൊടുത്താൽമതി. എന്നാൽ ഭേദദൃഷ്ടികൊണ്ടു് അടിപിടികൂടാതെ സമദൃഷ്ടിയോടുകൂടി സന്തോഷിച്ചു നടക്കും. അങ്ങിനെ നാം ചെയ്തു് അവനവന്റെ സ്വന്തമതത്തിൽതന്നെ ഇരുത്തുന്നതെയുള്ളു. നാം മതംമാററി വീട്ടിലൊ നാട്ടിലൊ കലഹം ഉണ്ടാക്കുന്നില്ല. നമ്മുടെ കൃതി കണ്ടു് അത്ഭുതപ്പെട്ടു് നമ്മുടെ അരികിൽ അണയുന്നവൎക്കാണു് നാം ആനന്ദപദവിയെ ഉപദേശിക്കുന്നതും ഇതിൽ നമുക്കു് ദുഷ്ടവിചാരം ഉണ്ടെന്നു് വിചാരിപ്പാനൊ പരിഭവിപ്പാനൊ അവകാശമുണ്ടോ ?

(13) വിഷയസുഖത്തെ എന്നപോലെ നിർവ്വിഷയമായ സ്വർഗ്ഗാനന്ദത്തേയും മരിക്കുന്നതിന്നുമുമ്പേ ഇവിടെ

ത്തന്നെയാണ് അനുഭവിക്കേണ്ടതു്. അതായതു് മനസ്സിനെ തന്റെ ആനന്ദാവസ്ഥയോടു്തന്നെയാണ് ചേർക്കേണ്ടതു് എന്നാണു് നാം തെളിയിച്ചിട്ടുള്ളതു്. ഇതിൽ നമുക്കു് ദ്വേഷ്ടവിചാരം ഉണ്ടെന്നു് വിചാരിപ്പാനൊ പരിഭവിപ്പാനൊ അവകാശമുണ്ടൊ ?

(14) "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്നു്" എന്നു് ഇപ്പോൾ ഈഴവസമുദായം പത്രാദികളാൽ പ്രസിദ്ധപ്പെടുത്തിക്കൊണ്ടെ ഇരിക്കുന്നു. ഇതിന്നു് വിപരീതമായി പുതിയ പുതിയ ക്ഷേത്രങ്ങളെക്കെട്ടി ശിവൻ, വിഷ്ണു, സുബ്രഹ്മണ്യൻ മുതലായ നാനാദൈവവിഗ്രഹങ്ങളെ പ്രതിഷ്ഠിച്ചു് പൂജിച്ചുകൊണ്ടുമിരിക്കുന്നു. തിരുവിതാംകൂർ വർക്കല മുതൽ മംഗലാപുരംവരെ ഈഴവരുടെ ഇടയിൽ വമ്പിച്ച അമ്പലങ്ങളും നാനാദൈവാരാധനാസമ്പ്രദായങ്ങളും സ്ഥാപിച്ചിരിക്കുന്നു ഈ സ്ഥാപനം അജ്ഞാനഭേദദൃഷ്ടിയെ വർദ്ധിപ്പിച്ചു് ഹിന്ദുക്കളെ അധഃപതിപ്പിച്ചവരും അധഃപതിപ്പിക്കുന്നവരുമായ കർമ്മാചാൎയ്യന്മാരെ അനുസരിച്ചു് ചെയ്തതുമാകുന്നു. ഇങ്ങിനെ നാനാദൈവപ്രതിഷ്ഠചെയ്തുകൊണ്ടു് "ഒരു ദൈവം ഒരു മതം ഒരു ജാതി മനുഷ്യന്നു്" എന്നു് വാചാഘോഷിക്കുന്നതു് യുക്തമാണൊ ? ഒരു ജാതി എന്നതു് ഏതാണു്, ഒരു മതം എന്നതു് ഏതാണു്? ഒരു ദൈവം എന്നതു് ഏതാണു്? എന്നു് ചോദിക്കുമ്പോൾ ശരിയായ ഉത്തരം പറവാൻ കഴിയാതെ ഇവർ പരിഭ്രമിച്ചു് മൌനം ദീക്ഷിക്കുന്നു. അത്രയുമല്ല, ഇവരിൽ ചില സാരഗ്രാഹികൾ ബുദ്ധമതത്തിലും ചിലർ ക്രിസ്തുമതത്തിലും ചിലർ ആൎയ്യസമാജത്തിലും ചിലർ ബ്രഹ്മസമാജത്തിലും ചിലർ ഇസ്ലാംമതത്തിലും ചെന്നു് ചേർന്നുകൊണ്ടും ഇരിക്കുന്നു നാം ഇന്നജാതി ഇന്നമതം എന്ന യഥാൎത്ഥജ്ഞാനം ഇവർക്കു് ഉണ്ടെങ്കിൽ ഒരിക്കലും നാനമതങ്ങളിലേക്കു് പാഞ്ഞുപോകയില്ല. ശരിയായ

ഉത്തരം പറവാൻ കഴിയാതെ കുഴങ്ങുകയും ഇല്ല. കാൎയ്യവശാൽ ഇവൎക്കു് കോടതി കയറേണ്ടിവന്നു എന്നു് വെക്കുക. ജഡ്ജി നിങ്ങളുടെ ജാതി എന്തു്, മതം എന്തു്, പേർ എന്തു്? എന്നു് ചോദിച്ചാൽ ഒരു ജാതി, ഒരു മതം, ഒരു പേർ എന്നു് ഉത്തരം പറഞ്ഞാൽ ജഡ്ജി സമ്മതിക്കുമൊ? ഒരിക്കലും സമ്മതിക്കുകയില്ല ഇന്നജാതി, ഇന്നമതം എന്നു് വ്യക്തപ്പെടുത്തി തെളിയിക്കാതെ ഒരു ജാതി, ഒരു മതം എന്നു് അവ്യക്തമായി പറവാൻ ആൎക്കാ കഴിയാത്തതു് ? ''നാനാമതമുണ്ടെന്നു് പറവാൻ ആൎക്കാ കഴിയാത്തതു്.'' വെളുത്ത മനുഷ്യരെ വെളുത്ത മനുഷ്യരെന്നും കറുത്ത മനുഷ്യരെ കറുത്ത മനുഷ്യരെന്നുംതന്നെ പറയുന്നു ഒരു നിറം ഒരു നിറം എന്നൊ പലനിറം എന്നൊ അവ്യക്തമായി ആരും പറയുന്നില്ല. അങ്ങിനെ പറയാത്തതു് സ്ഥൂലദേഹത്തെ കാണ്മാൻ കഴിയുന്നതുകൊണ്ടാകുന്നു. അപ്രകാരം മൎത്ത്യന്മാരുടെ സൂക്ഷ്മരൂപത്തെ അറിവാൻ കഴിഞ്ഞിരുന്നുവെങ്കിൽ എല്ലാവരും ഒരേ ആനന്ദജാതിമതക്കാർ ആകുന്നു എന്നു് സൎവ്വന്മാരും സന്തോഷിക്കേണ്ടരീതിയിൽ ഉൽഘോഷിപ്പാനെ മതകൎത്താക്കന്മാൎക്കും മതപ്രചാരകന്മാൎക്കും അവകാശമുള്ളു,

അങ്ങിനെ സന്തോഷിപ്പിക്കുന്ന അനേക സംഗതികളടങ്ങിയ ആനന്ദമതത്തിന്റെ സാരാംശത്തെയാണു് മേൽപ്പറഞ്ഞ പതിന്നാലു് വകുപ്പുകൊണ്ടു് സംക്ഷേപിച്ചു് പറഞ്ഞതു്. ഇങ്ങിനെയുള്ള ആനന്ദമതത്തിൽ അസന്തോഷിപ്പാനോ ആക്ഷേപിച്ചു് എതിൎക്കുവാനൊ എന്താ അവകാശമുള്ളതു് എതിൎക്കുന്നപക്ഷം താഴെ പറയുംപ്രകാരം എതിർവാദം ചെയ്യേണ്ടിവരും. എല്ലാവരും ഉൽകൃഷ്ടമായ ആനന്ദമതതത്വത്തിൽനിന്നു് ജനിച്ചവരല്ല; ചിലർ നികൃഷ്ടരായ ദുഃഖതത്വത്തിൽനിന്നു് ജനിച്ചവരാകുന്നു. ഉൽകൃഷ്ടനികൃഷ്ടങ്ങളായ മതഭേദങ്ങളുണ്ടു്. അതുകൊണ്ടു്

അതാതു് മതാചാര്യന്മാരുടെ കല്പനകേട്ടു് ആനന്ദപ്രാപ്തിക്കുവേണ്ടി സന്യസിച്ചു് ഭിക്ഷ എടുത്തും വ്രതപട്ടിണി കിടന്നും മററും പല ദുഃഖകർമ്മങ്ങൾ ചെയ്തും തപിക്കുന്നതു് അത്യാവശ്യംതന്നെ ദൈവം സൃഷ്ടിച്ച സന്താനങ്ങളെ സംഹരിക്കുന്ന കർത്താവുതന്നെ. അനാഥപ്രാണികളെ ഹിംസിക്കാം? അവയോടു് ദയ കാണിക്കേണ്ട ആവശ്യമില്ല? ആലോചനയും പൌരുഷവും മനോജയവും ആവശ്യമില്ല. അവനവന്റെ അഭീഷ്ടസിദ്ധിക്കു് ദൈവത്തെ ഭജിച്ചാൽ മാത്രം മതി, മതവിഷയത്തിൽ സാരപക്ഷത്തെയല്ല സ്വീകരിക്കേണ്ടതു്, ഭൂരിപക്ഷത്തെയാണു് സ്വീകരിക്കേണ്ടതു്. പരമഹംസൻ, ആനന്ദൻ, സന്യാസി എന്നും മററുമുള്ള പേരിലും വേഷങ്ങളിലും തന്നെയാണു് ഭ്രമിക്കേണ്ടതു്. ഗുരുജനങ്ങളെ പരീക്ഷിക്കേണ്ട ആവശ്യമില്ല അന്ധവിശ്വാസത്തെയാണു് ലോകത്തിൽ പരത്തേണ്ടതു് യുക്തികൊണ്ടും അനുഭവംകൊണ്ടും അതിനെ ഖണ്ഡിപ്പാൻ പാടില്ല; മതം മാറുവാൻ ഉപദേശിക്കുന്നതും മതം മാററുന്നതും യുക്തംതന്നെ. അതുകൊണ്ടു് ലഹളയുണ്ടായാൽ ഉണ്ടായിക്കൊള്ളട്ടെ. എല്ലാവരും ഒരേ ആനന്ദമതക്കാരല്ല. ആനന്ദത്തോടല്ല മുക്തിക്കു് മനസ്സിനെ ചേർക്കേണ്ടതു്. ദുഃഖത്തോടാണു് മനസ്സിനെ ചേർക്കേണ്ടതു് മരിച്ചതിനു ശേഷമാണു് സ്വർഗ്ഗമോക്ഷാനന്ദം അനുഭവിക്കേണ്ടതു്. ജീവിച്ചിരിക്കുമ്പോളല്ല.'' ഇങ്ങിനെയുള്ള എതിർവാദം ചെയ്യേണ്ടിവരും മിക്കപേരും അങ്ങിനെതന്നെയാണു് ചെയ്തുവരുന്നതും. ഈ എതിർവാദം ലോകൈകയോഗക്ഷേമത്തെ കെടുക്കുവാൻ മാത്രമെ പററുകയുള്ളൂ എപ്രകാരമെങ്കിൽ ദുർവ്യവഹാരികൾ ഒരു കുടുംബത്തിലുള്ള കുടുംബനാഥനേയും ശേഷക്കാരേയും ഭേദിപ്പിച്ചു് തമ്മിൽതല്ലിച്ചു് കോടതികയററി വ്യവഹരിപ്പിച്ചു് ഭിക്ഷ എടുപ്പാനും പട്ടിണികിടപ്പാനും സംഗതിവരുത്തുന്നു. അപ്രകാരം നാനാമതവാദികൾ ലോകമാകുന്ന മഹാകുടുംബത്തിലെ

മഹാനാഥനായ ചക്രവർത്തിയുടെയും രാജാക്കന്മാരുടേയും പ്രജകളുടേയും മതം മാററി ഏകയോഗക്ഷേമത്തിന്നു് സംഗതിവരുത്താതെ എന്നും ഭിന്നജാതിമതക്കാരാക്കി അന്തഃച്ഛിദ്രവും കൂടെക്കൂടെ മഹാലഹളയും ഉണ്ടാക്കി വ്രതപട്ടിണികളും സന്യാസഭിക്ഷാടനാദികൾമൂദുഃഖത്തിനും സംഗതി വരുത്തിക്കൊണ്ടിരിക്കുന്നു.

ഈ കഷ്ടദശയെ പരിഹരിക്കുന്നതിന്നുവേണ്ടി മതത്തെ ആക്ഷേപിക്കുന്നതു് ലോകഹിതമാകുന്നു. അങ്ങിനെ ആക്ഷേപിക്കുന്നതു് മതങ്ങളെയും മതാചാര്യന്മാരേയും അപമാനിക്കുകയാണ്, അപഹസിക്കുകയാണ്, മതവിശ്വാസത്തെ കെടുക്കുകയാണ്, ഇതു് ദുഷ്ടവിചാരം കൊണ്ടാണ് എന്നും മററും വിചാരിക്കുന്നതു് ക്ഷമയോടുകൂടി മനസ്സിരുത്തി ആലോചിക്കാത്തതുകൊണ്ടാകുന്നു. അങ്ങിനെ ആലോചിക്കാത്തതു് അനേക കാലമായി നാം നാനാമതക്കാർ എന്നു് ആചരിച്ചുറച്ചുപോയതുകൊണ്ടും നാനാമതവേദാദികൾ മുക്തിക്കുവേണ്ടി ഈശ്വരാവതാരാദികളാൽ കല്പിക്കപ്പെട്ടവയാണെന്നും അവയെ അനുസരിച്ചു് നടന്നാലെ മുക്തികിട്ടു എന്നും അനുസരിച്ചിട്ടില്ലെങ്കിൽ നരകമാണ് ഗതി എന്നുമുള്ള വിശ്വാസംകൊണ്ടും ആകുന്നു. യുക്തിയേയും അനുഭവത്തേയും അടിസ്ഥാനപ്പെടുത്തി വിചാരണചെയ്യുന്ന വിചിന്തനവിശാരദന്മാരായ വിധികർത്താക്കന്മാരും വിദ്വാന്മാരും അവിദ്വാന്മാരും നമ്മുടെ വിശിഷ്ട വിചാരംകൊണ്ട് സർവ്വലോകൈകയോഗക്ഷേമത്തിന്നുവേണ്ടി മതാക്ഷേപം ചെയ്തതാണെന്നു് തീരുമാനിക്കും.

വിശേഷിച്ചു് നമ്മുടെ കൃതിയിൽനിന്നു് കേരളത്തിൽ ചില മതിമാന്മാർക്കും മന്ദന്മാർക്കും സിദ്ധിച്ചതുപോലെയുള്ള ജ്ഞാനവിശേഷവും ആനന്ദാതിശയവും

ഈശ്വരനിൽനിന്നുകൂടി ഈശ്വരാരാധകന്മാൎക്ക് ഇതേവരെ കിട്ടീട്ടില്ല, കിട്ടുകയും ഇല്ല എന്നും നാനാമതകലഹത്തെ നശിപ്പിച്ച് ഐകമത്യസുഖത്തേയും ആത്മാനന്ദത്തേയും ലോകമാകെ കൊടുക്കുവാൻ തക്ക യോഗ്യതയുള്ളതാണ് ആനന്ദമതം എന്നും സർവ്വന്മാരും ആനന്ദമതക്കാരാകുന്ന എന്നും തീരുമാനിക്കും. അത്രവളരെ യുക്തികളും ആനന്ദാനുഭവങ്ങളും ഉള്ളതാണ് ആനന്ദാദർശാദികൃതികൾ. ഈ ലഘുലേഖനം അവയുടെ അല്പാംശംമാത്രമാകുന്നു.

ഹേ ഐകമത്യസുഖകാംക്ഷികളെ! ചിലൎക്ക് ലോകമാകുന്ന മഹാകുടുംബത്തെ ഐകമത്യസുഖത്തിൽനിന്നും ആത്മാനന്ദത്തിൽനിന്നും പിരിക്കാമെങ്കിൽ നമുക്ക് എന്തുകൊണ്ട് ഐകമത്യസുഖത്തോടും ആനന്ദത്തോടും ചേർക്കുവാൻ ശ്രമിച്ചുകൂടാ? ഒരു ഡോക്ടറുടെ ഓപ്പറേഷനോടുകൂടിയ ചികിത്സ വിഷമരോഗത്തെ ശമിപ്പിക്കുന്നതാണെന്നറിയുന്നവർ, ആ ചികിത്സാസമ്പ്രദായത്തെ സ്വീകരിച്ച് ശരീരാരോഗ്യസുഖങ്ങളെ അനുഭവിച്ചുകൊള്ളുന്നു. അതുപോലെ മതമഹാരോഗദുഃഖത്തെ ശമിപ്പിക്കുന്നതാണ് മതാക്ഷേപത്തോടുകൂടിയ ആനന്ദമതം എന്നറിയുന്നവർ ആനന്ദമതത്തെ സ്വീകരിച്ച് മതദുഃഖത്തിൽനിന്ന് വേർപെട്ട് ആനന്ദിച്ചുകൊള്ളുന്നു മതാക്ഷേപംകൊണ്ടുള്ള അത്ഭുതപൂൎവ്വഗുണങ്ങളെ ആലോചിച്ചറിയാതെ ആനന്ദമതപ്രചാരത്തെ നിരോധിക്കുന്നുവെങ്കിൽ അത് സർവ്വരോഗശമനത്തെ ചെയ്യുന്ന വിശേഷപ്പെട്ട ചികിത്സയെ നിരോധിക്കുന്നതുപോലെ നിഖിലലോകത്തിൻേറയും നിർഭാഗ്യമെന്ന് നിർവചിപ്പാനെ നിവ്വാഹമുള്ളു സർവ്വലോകൈകയോഗക്ഷേമത്തിന്ന് ആനന്ദമതംപോലെ ഒരു മതം ഇല്ല; ഇനി ഉണ്ടാവാനും ഇല്ല.

38. വയമാനന്ദാൽജാതാസ്സർവ്വെ
വയമാനന്ദാൽജീവാമശ്ച
വയമാനന്ദംവാഞ്ഛാമശ്ച
ത്യജതാനന്ദവിരോധിമതാനി.

സാരം: നാം സർവ്വന്മാരും ആനന്ദത്തിൽനിന്നു് ജനിച്ചവരും ആനന്ദത്താൽ ജീവിക്കുന്നവരും ആനന്ദത്തെ ഇച്ഛിച്ചുകൊണ്ടിരിക്കുന്നവരും ആകുന്നു. അതുകൊണ്ടു് ആനന്ദത്തിന്നു് വിരോധികളായ മതങ്ങളെ ത്യജിപ്പിൻ !

39. ഈശ്വരദൂഷകദുഃഖവിധായക
ശാശ്വതസുഖഹരമതഗുരുവചനം
ത്യജത,ജനാംഹെ ഭവതാനന്ദ
വയമാനന്ദാ വയമാനന്ദാഃ

സാരം: ഈശ്വരനെ ദൂഷിക്കുന്നതും ജനങ്ങളെ ദുഃഖത്തിൽപ്പെടുത്തുന്നതും പരമാനന്ദത്തെ കെടുക്കുന്നതുമായ മതത്തിന്റേയും ഗുരുവിന്റേയും വാക്കിനെ ത്യജിപ്പിൻ! ഹേ ജനങ്ങളെ! ആനന്ദികളായിഭവിപ്പിൻ! നാം എല്ലാവരും ആനന്ദന്മാരാകുന്നു

40. മിത്ഥ്യാജാതിമതാദിഭ്രാമിത
മർത്ത്യസമൂഹവ്യസനനിവൃത്ത്യൈ
സത്യാനന്ദമതംമയിശംസതി
ദുഷ്ടവിചാരഃകഥമിഹശങ്ക്യഃ

സാരം: മിത്ഥ്യാജാതിമതാദികളിൽ ഭ്രമിച്ചു് ദുഃഖിച്ചുകിടക്കുന്ന ജനങ്ങളുടെ ദുഃഖനിവൃത്തിക്കുവേണ്ടി ഞാൻ ആനന്ദത്തെ തെളിയിക്കുമ്പോൾ നമുക്കു് ദുർവിചാരം ഉണ്ടെന്നു് ശങ്കിക്കാമോ?

41. മതകർത്തൄണാമപമന്താഹം
നഹിനഹിദുഷ്ടവിചാരശ്ചമമ
ഹിതവചനാദിഹസർവ്വജനാനാം
കുതുകചികീർഷുഃ കുതുകചികീർഷുഃ

സാരം :- നാം മതകർത്താക്കന്മാരുടെ അപമന്താവല്ല. ദുഷ്ടവിചാരവും നമുക്കില്ല ഹിതവചനംകൊണ്ടാ സർവ്വജനങ്ങളേയും സന്തോഷിപ്പിക്കുന്നവനാകുന്നു.

42. വൈദ്യസ്സിഷ്ഠേദ്രാജ്യേതദ്വേദ്യോഗീ-
കുയ്യാന്നഹിവനഗമനം
വന്യാനാംഹരിഹരിണാദീനാം
വൈദ്യജ്ഞാനൈകരണീയെകിം?

സാരം :- വൈദ്യൻ എന്നപോലെ യുക്തനായ ജ്ഞാനിയും രാജ്യത്തിൽതന്നെയാണ് ഇരിക്കേണ്ടതു്, കാട്ടിലല്ല കാട്ടിലുള്ള സിംഹാദികൾക്കാണൊ ചികിത്സിക്കേണ്ടതും മോക്ഷോപദേശം ചെയ്യേണ്ടതും ? എന്നാൽ ജ്ഞാനികൾ കാട്ടിൽ പോയി താമസിക്കുന്നതു് നിഷ്പ്രയോജനമാണ്. നാട്ടിൽ ഇരുന്നാലെ അനേകജനങ്ങളുടെ അജ്ഞാനത്തെ നീക്കുവാനും ലോകയോഗക്ഷേമത്തെ ചെയ്‌വാനും സംഗതി വരികയുള്ളു. ഹെ ജനങ്ങളെ, നല്ല ഡാക്ടർ കാട്ടിൽ വിജനസ്ഥലത്തൊ ഇരിക്കേണ്ടതു് ? നാട്ടിലൊ ഇരിക്കേണ്ടതു് ?

43. ആര്യ്യസമാജൊബ്രഹ്മസമാജഃ
ക്രിസ്തുർഹിന്തുബൌദ്ധംജൈനം
ഇതിനാനാമതകലഹമതീനാം
ദുഃഖംദുഃഖംദുഃഖംദുഃഖം

സാരം:- ആര്യസമാജം, ബ്രഹ്മസമാജം, ക്രിസ്തുമതം, ഹിന്തുമതം എന്നും മററും നാനാമതാഭിമാനത്താൽ കലഹിക്കുന്നവർക്കു് ദുഃഖം തന്നെ ഗതി.

44 ജനനിവഹസ്സുഖമിച്ഛതിസതതം
ജനയതിദുഃഖംമതമഹഗാത്ര
വ്രതഭിക്ഷാടനപൂജാദിഭ്യഃ
ശതവിധദുഃഖം ഹതസുഖജാതം.

സാരം: ജനങ്ങരം സുഖത്തെ ഇച്ഛിക്കുന്നു. മതങ്ങരം വ്രതഭിക്ഷാടനപൂജാദികരംകൊണ്ടു് സുഖത്തെ കെടുത്തു് ദുഃഖത്തെ കൊടുക്കുന്നു.

45 പൃച്ഛതപൃച്ഛതഗുരുവര്യാനിദ
മിച്ഛതസ്വസ്ഥാസ്വനിശംസൌഖ്യം
യച്ഛഥദുഃഖംകസ്മാൽകൃത്യൈഃ
കൃച്ഛ്റൈസ്തുച്ഛൈർവ്രതപൂജാദ്യൈഃ

സാരം:– ഹെ ജനങ്ങളെ ! ഞങ്ങരം എല്ലായ്പോഴും സുഖത്തെ ഇച്ഛിക്കുമ്പോരം നിങ്ങരം അതിതീവ്രങ്ങളായിരിക്കുന്ന വ്രതാദികരംകൊണ്ടും തുച്ഛങ്ങളായ ബിംബപൂജാദികരംകൊണ്ടും ഞങ്ങരംക്കു് ദുഃഖത്തെ തരുന്നതു് എന്തുകൊണ്ടാണു് എന്നു് മതാചാര്യന്മാരോടു് ചോദിപ്പിൻ !

46. വിപ്രോദിതമതഭാഗം കൃത്വാ
സ്വീകൃതവന്തഃകതിപയഭാഗാൻ
ഉപനയനാദിക്രിയയാബദ്ധാ
ഉപവിപ്രാശാബഹവക്ലിഷ്ടാഃ

സാരം:– ബ്രാഹ്മണമതത്തെ ഭാഗിച്ചു് ചിലർ പൂണുനൂൽധാരണം, മന്ത്രജപം, ഹോമം എന്ന കർമ്മങ്ങളേയും ചിലർ ഗായത്രീബ്രഹ്മപ്രാർത്ഥനയേയും ഇങ്ങിനെ ഓരോ ഭാഗത്തെ എടുത്തു് ബ്രാഹ്മണസാന്നിദ്ധ്യത്തെ ആഗ്രഹിച്ചു് പൂണുനൂൽധാരണം മുതലായ കർമ്മങ്ങരംകൊണ്ടു് ബഹു പേർ ക്ലേശപ്പെടുന്നു

47. ബിഭീയെ എന്മെപ്രഭൃതി പരീക്ഷാ-
ബിരുദധാരാ അപി മതവിശ്വാസാൽ
പ്രതിമാർച്ചാദിഷുകൃതമതയസ്തു
പ്രതിഭാഹീനാഃപ്രിതഭാഷന്തെ

സാരം:— ബി. എ; എം. എ. മുതലായ പരീക്ഷകളിൽ ജയിച്ച് ജയചിഹ്നത്തെ ധരിച്ചുകൊണ്ടിരിക്കുന്നവരും മതവിശ്വാസം നിമിത്തം വിഗ്രഹാരാധനാദികർമ്മങ്ങളെ ചെയ്തു് ബുദ്ധിവൈഭവത്തെക്കെടുത്തു് പ്രതിഭാഷണം ചെയ്യുന്നു. എന്നാൽ വിഗ്രഹാരാധനാദികളുടെ ദോഷത്തെപ്പററി ആക്ഷേപിക്കുമ്പോഠം ഈ വക യോഗ്യന്മാരും യുക്തിയില്ലാതെ പലതും പറയുന്നു. ഈ സംഗതിയെ മൂന്നാം അദ്ധ്യായത്തിൽ തെളിയിച്ചിട്ടുണ്ട്.

48. നഹിജാതിമതെ ജാത്യാചാരോ
മതകൃത്യം മമ നഹിനഹികിഞ്ചിൽ
അവികൃതജാതിമതാചാരോഹം
അപമാനന്ദോഹ്യഹമാനന്ദഃ

സാരം:— വികൃതങ്ങളായിരിക്കുന്ന ജാതിമതാചാരങ്ങഠം ഇനിക്കില്ല. ഞാൻ ആനന്ദനാകുന്നു. ഞാൻ ആനന്ദനാകുന്നു.

49. നിജമാനന്ദംമതമേകം തൽ
സകലജനാനാം സത്യം സത്യം
ഇതിജാനന്ദഃ സുഖഭാജസ്സ്യേ
നഹി നഹി ദുഃഖമതഭേദേന

സാരം :— സകലജനങ്ങളുടേയും സ്വന്തമായിരിക്കുന്ന മതം ആനന്ദമതം ഒന്നുതന്നെയാണ് എന്നു അറിയുന്നവർ സുഖികളായി ഭവിക്കുന്നു, അവർക്കു് മതഭേദംകൊണ്ടുള്ള ദുഃഖം ഇല്ല.

50. ശക്തിസ്സത്യാനിത്യാനന്ദാ
മസ്തകമദ്ധ്യേഹ്യസ്തിചകാസ്തി
തത്രന്യസ്തേചിത്തേസ്വസ്ഥ
ഹസ്തേമുക്തിർഹസ്തേമുക്തിഃ

സാരം :- നാശമില്ലാത്ത ആനന്ദസ്വരൂപിണിയായിരിക്കുന്ന ഒരു ശക്തി ശിരസ്സിൽ ഉണ്ട്. അതു് വിളങ്ങി

കൊണ്ടിരിക്കുന്നു. അതിൽ മനസ്സുചേർന്നു് നിശ്ചലമായിരുന്നാൽ മുക്തി കയ്ക്കൽ തന്നെ.

51. മണിനാദാദീൻ ശ്രുത്വാ ശ്രുത്വാ
മണിദീപാദീൻ ദൃഷ്ട്വാ ദൃഷ്ട്വാ
മഹിതാനന്ദംപീത്വാ പീത്വാ
ഭവതാനന്ദാഹൈഹൈമർത്ത്യാഃ

സാരം :— ഹെ മർത്ത്യന്മാരെ! മണി, വീണ, വേണു മുതലായ ദശവിധനാദങ്ങളെ കേട്ടുകേട്ടും മണിദീപചന്ദ്ര സൂര്യാഗ്നിനക്ഷത്രാദിജ്യോതിസ്സുകളെ കണ്ടുംകണ്ടും അനിർവ്വചനീയമായിരിക്കുന്ന ആനന്ദരസത്തെ പാനംചെയ്തു പാനംചെയ്തുകൊണ്ടും ആനന്ദന്മാരായി ഭവിക്കുവിൻ! കപടപ്രമാണങ്ങൾ നിമിത്തം അവനവന്റെ ജാതിമതധർമ്മങ്ങളെയും ഈശ്വരനേയും തെററിദ്ധരിച്ചുകൊണ്ടാണു് ലോകത്തിന്റെ ഗതി എന്നതു് പ്രകൃതി എന്ന അഖണ്ഡനീയപ്രമാണംകൊണ്ടും യുക്തി കൊണ്ടും അനുഭവംകൊണ്ടും നാം നല്ലവണ്ണം ഇതിൽ തെളിയിച്ചിട്ടുണ്ടു്. കപടപ്രമാണം അനേകം ഉണ്ടെന്നതു് മോക്ഷപ്രദീപാദികളിലും വിസ്തരിച്ചു് തെളിയിച്ചിട്ടുണ്ടു് എങ്കിലും ഈ ലഘുലേഖനത്തിൽ കൂടി ഒന്നു ചേർത്തുകൊള്ളുന്നു.

പദ്യം—ഇദംപാപമിദംപുണ്യമിതിബിഭ്യതികർമ്മഠാഃ
ദൃഷ്ട്വാകൈതവശാസ്ത്രാണിവാഗ്
ഡംഭഘടിതാനിവൈ

എന്നു് ശിവജ്ഞാനദീപികാ.

സാരം :— ശബ്ദശാസ്ത്രാഭിമാനികളാൽ നിർമ്മിക്കപ്പെട്ട കപടശാസ്ത്രങ്ങളെ കണ്ടു് ഇതു് പാപം ഇതു് പുണ്യം എന്നു് കർമ്മികൾ ഭയപ്പെടുന്നു. എന്നാൽ ഈ ശാസ്ത്രത്തിൽ പറയുംപ്രകാരം നടന്നാലെ പുണ്യം കിട്ടുകയുള്ളു. അല്ലെങ്കിൽ പാപമാണു് എന്നു് ഭയപ്പെട്ടു് അവർ പറഞ്ഞതെല്ലാം ചെയ്യുന്നു എന്നു് സാരം.

ഒരു എഴുത്തും മറുപടിയും

" ചാവക്കാട്ട് യുവജനസംഘം - കൊളമ്പ് "

Chowghat young men's Association — Colombo

Colombo, 11—11—1928

ദിവ്യശ്രീ ബ്രഹ്മാനന്ദസ്വാമി അവർകൾക്ക്,

ആലത്തൂർ.

ഒരു സദുദ്ദേശലാഭത്തിന്നായി അവിടുത്തെ വിലയേറിയ സമയത്തെ അല്പം ഉപദ്രവിക്കുന്നത് സാഹസമായിത്തീരുകയില്ലല്ലൊ. ഈ കഴിഞ്ഞ ആഗസ്റ്റ്മാസം 20-ാം നു- വ്യാഴാഴ്ച വർക്കലെവെച്ച് സമാധിയടഞ്ഞ ബ്രഹ്മശ്രീ നാരായണഗുരുസ്വാമികളുടെ ചരമത്തെ പ്രമാണിച്ച കേരളത്തിലെ സുപ്രസിദ്ധസാഹിത്യകാരന്മാരുടെ സഹായസഹകരണത്താൽ ഒരു പുസ്തകം പുറത്തിറക്കുവാൻ പരിശ്രമിച്ചുവരുന്നു. അതിനാൽ സ്വാമിതൃപ്പാദങ്ങളുടെ ആദർശമാഹാത്മ്യത്തെ പുലർത്താവുന്ന ഒരു ചെറു പദ്യകൃതി അയച്ചുതന്നു് ഞങ്ങളെ സഹായിപ്പാൻ സവിനയം അപേക്ഷിച്ചുകൊള്ളുന്നു. കൃതി ഈ മാസം (ഇംഗ്ലീഷു മാസം) 22-ാം നു-ക്കകം ഇവിടെ കിട്ടത്തക്കവിധത്തിൽ അയക്കുന്നതു് വളരെ ഉപകാരപ്രദമായിരിക്കും. തൃപ്തികരമായ മറുപടിയെ പ്രതീക്ഷിച്ചു്,

എന്നു്,

ഒരു ആശ്രിതഭക്തൻ

കെ. എം. വേലായുധൻ (ഒപ്പു്)

മറുപടി

ആനന്ദഫ്ഥവവിജയതെ

അഹിംസൈപരമൊ ധർമ്മഃ

സിദ്ധാശ്രമത്തിൽനിന്നു്, 25—11—1928.

കൊളമ്പിലുള്ള ചാവക്കാട്ടു് യുവജനസമാജത്തിനു് :—

11-11-28 ൽ നിങ്ങരാം അയച്ച കത്തും 22-11-28 ൽ അയച്ച കാർഡും നമുക്കു് കിട്ടി. ഈ കഴിഞ്ഞ ആഗസ്റ്റ് മാസം 20-ാം നു- പരേതനായ നിങ്ങളുടെ ഗുരുവിൻെറ ചരമത്തെ പ്രമാണിച്ചു് കേരളത്തിലെ സുപ്രസിദ്ധസാഹിത്യകാരന്മാരുടെ സഹായസഹകരണത്താൽ ഒരു പുസ്തകം പുറത്തിറക്കുവാൻ പരിശ്രമിച്ചുവരുന്നു. അതിനാൽ നിങ്ങളുടെ ഗുരുവിൻെറ ആദർശമാഹാത്മ്യത്തെ പുലർത്താവുന്ന ഒരു ചെറുപദ്യകൃതി അയച്ചുതരണമെന്നാണു് നിങ്ങളുടെ ആദ്യത്തെ കത്തിലെ അപേക്ഷ. അതുപ്രകാരം നാം ചെയ്യാത്തതുകൊണ്ടു് ആ വിഷയത്തെ ഓർമ്മപ്പെടുത്തുവാനയച്ചിട്ടുള്ളതാണു് രണ്ടാമത്തെ കാർഡു് ഇതിനു മറുപടി—നിങ്ങളുടെ അപേക്ഷപ്രകാരം നമുക്കു് നടക്കുവാൻ നിവ്വാഹമില്ലെന്നതു് താഴെ കാണിക്കുന്ന രേഖാസംഗതികരംകൊണ്ടു് അറിയാവുന്നതാണു്.

"ശിവയോഗിദർശനം"- ഈ പുസ്തകം എൻ.കെ. കെ. എന്ന ഒരീഴവൻ എഴുതി തിരുവനന്തപുരം "ആനന്ദ" പ്രസ്സിൽ അച്ചടിപ്പിച്ചു് 1091ൽ പ്രസിദ്ധപ്പെടുത്തിയതാകുന്നു. അതിൻെറ മുഖവുരയിൽ പ്രസ്താവിച്ചതു്. "സഹോദരങ്ങളെ ! പ്രഹ്ലാദനു് ഹിരണ്യകശിപുപോലെയും ലോകത്തിനു് ധൂമകേതുപോലെയും നമ്മുടെ മഹർഷിമാരാൽ അനുഗ്രഹിക്കപ്പെട്ട ഹിന്ദുമതത്തിലെ വിഗ്രഹാരാധനക്കു്

കുറെനാറംകൊണ്ട് പാലക്കാട്ടുകാരനായ ബ്രഹ്മാനന്ദസ്വാമി ശിവയോഗി എന്ന ഒരാറം നാശകാരിയായി പുറപ്പെട്ടിരിക്കുന്നു. നമ്മുടെ ഗുരുസ്വാമിയുടെ ആജ്ഞയെ നിറവേററി നടക്കുന്ന പതിനെട്ടുലക്ഷം ഈഴവരേയും........തന്റെ വശത്തുവരുത്തുവാൻ......അജ്ഞന്മാരായ ചില ഈഴവരെ രാജയോഗദ്വാരാ മോക്ഷം ഉപദേശിക്കുന്നു.'' ഇങ്ങിനെ നമ്മേയും പല ഈഴവരേയും പററി പല അസഭ്യങ്ങറം ശിവയോഗിദർശനം എന്ന പുസ്തകത്തിൽ എഴുതിച്ചേർത്തിട്ടുണ്ട്. ഇതിന്നു കാരണം നാം പണ്ടുപണ്ടേയുള്ള വിഗ്രഹാരാധനാദികർമ്മങ്ങളെ ഖണ്ഡിക്കുന്നതുകൊണ്ടും നിങ്ങളുടെ കുലഗുരു പുതിയ പുതിയ ക്ഷേത്രങ്ങളെക്കെട്ടിച്ച് വിഗ്രഹപ്രതിഷ്ഠയെ ചെയ്യിക്കുന്നതുകൊണ്ടുമാകുന്നു. നിങ്ങളുടെ ഗുരു ഇങ്ങിനെ ചെയ്യിച്ചതുകൊണ്ട് മാച്ചാൽ മായാത്തവിധത്തിലുള്ള നാനാദേവശിലാപ്രതിഷ്ഠയോടുകൂടിയ നവീനക്ഷേത്രങ്ങറം ഈഴവരുടെ ഇടയിൽ ഇക്കാലത്തു് വർദ്ധിച്ചിട്ടുള്ളതു് നിങ്ങറക്കു് അനുഭവവുമാണ്. വിഗ്രഹാരാധനാദിപ്രിയന്മാരായ ചില ഈഴവർ വിഗ്രഹാരാധനാവിമുഖന്മാരായ നമ്മുടെ ചില ശിഷ്യന്മാരെ ഉപദ്രവിക്കുന്നതും നമ്മെ നിന്ദിക്കുന്നതും നമുക്കു് അനുഭവമാണ്. അത്രയുമല്ല; കെ. എം. എസ്സ്. പിള്ള, വിഗ്രഹാരാധനയെ വർണ്ണിച്ച് നമ്മെ ദൂഷിച്ചുകൊണ്ട് "അദ്വൈതദീപികാ" എന്നൊരു പുസ്തകം എഴുതി ആലുവായിൽവെച്ച് വായിച്ചതുകേട്ട് നിങ്ങളുടെ കുലഗുരുതൃപ്തിപ്പെട്ടു് അച്ചടിച്ചു് പ്രസിദ്ധീകരിക്കേണ്ടതാണെന്നു് പ്രേരിപ്പിച്ചിരിക്കുന്നു എന്നു് അതിന്റെ മുഖവുരയിൽ പ്രസ്താവിച്ചിരിക്കുന്നു. ആ പുസ്തകം തൃശ്ശിവപേരൂർ കേരളചിന്താമണി അച്ചുക്കൂടത്തിൽ 1089-ൽ അച്ചടിച്ച് പ്രസിദ്ധം ചെയ്തിരിക്കുന്നു. പ്രസ്തുതരേഖാസംഗതികൊണ്ടും അനുഭവംകൊണ്ടും മററും നിങ്ങളും നിങ്ങളുടെ കുലഗുരുവും വിഗ്രഹാരാധനാദി കർമ്മകാണ്ഡരതന്മാരാകുന്നു എന്നു് നിങ്ങറക്കുതന്നെ അറിയാവുന്നതാണല്ലൊ.

നമ്മുടെ മോക്ഷപ്രദീപാദി കൃതികൾകൊണ്ടും ആ കൃതികൾ
നിമിത്തം കേരളത്തിലും കൊളമ്പിലും മററും അവിടവിടെ
അത്ഭുതപൂർവ്വമാകുംവണ്ണം അവതരിച്ച ആനന്ദമതയോഗശാല
കൾകൊണ്ടും നാം വിഗ്രഹാരാധനാദി കപടപ്രമാണങ്ങ
ളു ട ഖണ്ഡകനായ യുക്തജ്ഞാനിയാകുന്നു എന്നതും
നിങ്ങൾക്കു് അനുഭവമാണ്. ഇനിയും അനേകം പറവാനു
ണ്ടെങ്കിലും ഇത്രത്തോളം സംക്ഷേപിച്ചു് പറഞ്ഞതുകൊണ്ടു
തന്നെ നിങ്ങളുടെ കുലഗുരുവിൻേറയും നമ്മുടെയും ധർമ്മ
ങ്ങൾ വിലക്ഷണങ്ങളാണെന്നതു് സിദ്ധമായി അങ്ങിനെ
ഇരിക്കെ നിങ്ങളുടെ കുലഗുരുവിൻെറ "ആദർശമാഹാത്മ്യ
ത്തെ പുലർത്താവുന്ന ഒരു ചെറുപദ്യകൃതി അയച്ചുതരേണ"
മെന്ന നിങ്ങളുടെ അപേക്ഷയെ നാം അനുസരിച്ചു് പ്രവർ
ത്തിച്ചാൽ നാം സർവ്വലോകോപകാരമായി ഉണ്ടാക്കിയ
ആനന്ദമതശിശുവിൻെറ കണ്ഠച്ഛേത്താവായി അജ്ഞാന
കർമ്മകാണ്ഡപ്രവർത്തകനായി രാജയോഗധ്വംസകനായി
ആത്മഹത്യയേയും പരഹത്യയേയും ചെയ്യുന്ന ഘാതക
നായി അന്ധവിശ്വാസിയായി അയുക്തനായി ദൈവ
ദൂഷകനായി ഭവിക്കും. വ്യഗ്രതയെ ഉണ്ടാക്കുന്ന ഉഗ്രകർമ്മ
മായ വിഗ്രഹാരാധനയെ നിഗ്രഹിക്കുന്ന നമ്മെ നിങ്ങളുടെ
വർഗ്ഗീയനായ എൻ.കെ.കെ. എന്ന അജ്ഞാനി ഹിരണ്യ
കശിപു എന്ന അസുരനെപ്പോലെയും ധൂമകേതുവിനെപ്പോ
ലെയും നിന്ദിച്ചതുകൊണ്ടും നാം വിഗ്രഹാരാധനാഖണ്ഡന
ത്തിൽ അഗ്രഗണ്യനായിരിക്കുമ്പോൾ, വിഗ്രഹാരാധനകാ
രകനായ നിങ്ങളുടെ ഗുരുവിനെ വർണ്ണിപ്പാൻ നിങ്ങൾ
എന്നെ പ്രേരിപ്പിച്ചതു് എന്തുകൊണ്ടു് ?

എന്നു് ബ്രഹ്മാനന്ദസ്വാമി ശിവയോഗി

ഹെ യുവജന സമാജമെ! നമ്മെ നിങ്ങൾക്കാവട്ടെ
മററുമതക്കർക്കാവട്ടെ നിന്ദിപ്പാനവകാശമില്ല. നന്ദിപ്പാ
നെ അവകാശമുള്ളു. എന്തുകൊണ്ടെന്നാൽ ഹിന്തുക്കൾ
എന്നും മററു നാനാമതക്കാരെന്നും ഉൽകൃഷ്ടനികൃഷ്ടഭേദേന

കലഹിക്കുന്ന സകല മർത്ത്യന്മാരും ആനന്ദകുലജാതി മതക്കാരായ ഉൽകൃഷ്ടന്മാരാകുന്നു, ആരും നികൃഷ്ടന്മാരല്ല എന്നാണ് നാം വാദിക്കുന്നതും തെളിയിക്കുന്നതും. വിശേഷിച്ച് ജാതിരാക്ഷസനെ ഭീതികൂടാതെ ഹനിച്ച ഖ്യാതിമാനും നീതിമാനും അഗ്രഗണ്യനും നമ്മെപ്പോലെ ആർ? നികൃഷ്ടജാതികളെന്നു നിന്ദിക്കുന്നവർ നിർന്നിമേഷന്മാരായാൽകൂടി നിശ്ശബ്ദന്മാരായിത്തീരും. ഇങ്ങിനെ ബുദ്ധാദികൾക്കുകൂടി ചെയ്വാൻ കഴിഞ്ഞിട്ടില്ല ആ ഖണ്ഡനസമ്പ്രദായത്തെ മോക്ഷപ്രദീപത്തിൽ കണ്ടിട്ടാണ് കേരളത്തിൽ അധഃകൃതവർഗ്ഗക്കാരും മറ്റും ജാതിഭേദഖണ്ഡനത്തിന്നു പുറപ്പെട്ടതു്. അധഃകൃതരെന്നു പറഞ്ഞു് ഓടിക്കുന്ന കൂട്ടരോടു് കൂസൽകൂടാതെ എതിർക്കുവാൻ നിങ്ങൾക്കു മേൽപ്രകാരമുള്ള ശക്തിയെത്തന്ന സമദൃഷ്ടി വിശിഷ്ടൻ ആർ? അങ്ങിനെ ഇരിക്കെ ശിവയോഗി ദർശനത്തിൽ ലോകനാശകാരിയായ ധൂമകേതു എന്നും മറ്റും നമ്മെ നിന്ദിപ്പാനവകാശമുണ്ടോ? വസിഷ്ഠാദിജ്ഞാനികളും വിഗ്രഹാരാധകന്മാരെ കഠിനമായി നിന്ദിച്ചിട്ടുണ്ടു്. ഇവരെയെല്ലാം ധൂമകേതുവിനെപ്പോലെയും ഹിരണ്യകശിപു എന്ന അസുരനെപ്പോലെയും ലോകനാശകാരികളാകുന്നു എന്ന നിന്ദയിൽചെന്നു് കലാശിക്കുന്നു ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയായ നമ്മെ നിന്ദിച്ചതു്. ഇതുകൊണ്ടു് നിങ്ങൾക്കു് വിഗ്രഹാരാധനയിൽ നിന്നു് സിദ്ധിച്ചതു് അജ്ഞാനഫലം എന്നതു് സിദ്ധമായി. ഹിന്തുക്കളെ ജ്ഞാനപദവിയിൽ നിന്നു് തെറ്റിക്കുവാനുള്ള പ്രധാന കാരണം ഒന്നു് വിഗ്രഹാരാധനയാണു് അതിനെ നിങ്ങളെ അംഗീകരിപ്പിച്ച നിങ്ങളുടെ കലഹഗുരു, ആനന്ദമതവിരോധി, വിഗ്രഹത്തെ പ്രതിഷ്ഠിക്കുകയാണ് ചെയ്യുന്നതു്. അങ്ങിനെ ചെയ്ത കലഹഗുരുവിനെ യോഗജ്ഞാനനിധിയാണെന്നും മറ്റും അനേക പത്രപ്രസംഗസ്തുതികൾകൊണ്ടു് പ്രതിദിവസം പ്രസംഗിച്ച് പ്രസിദ്ധപ്പെടുത്തിയതിനുപുറമെ

ഇപ്പോഠം നിങ്ങളുടെ ഗുരുവിൻെറ ചരമത്തെ പ്രമാണിച്ച് കേരളത്തിലെ സുപ്രസിദ്ധസാഹിത്യകാരന്മാരുടെ സഹായസഹകരണത്താൽ ഒരു പുസ്തകം പുറത്തിറക്കി ഗുരുവിൻെറ ആദൎശത്തെ പുലത്തുവാൻ പുറപ്പെട്ടിരിക്കുന്നു. ഇങ്ങനെ പണ്ടു ചിലർ വൎഗ്ഗീയസ്നേഹംകൊണ്ടും പ്രബലതകൊണ്ടും കൎമ്മാാചാൎയ്യന്മാരേയും യുക്തന്മാരായ ജ്ഞാനാചാൎയ്യന്മാരേയും വേർതിരിച്ചറിവാനുള്ള വിവേകശക്തിയില്ലാത്തതുകൊണ്ടും കൎമ്മാാചാൎയ്യന്മാരെ ജ്ഞാനാഗ്രഗണ്യന്മാരായിട്ടും വിഗ്രഹാരാധനാദി കൎമ്മങ്ങളെ യോഗജ്ഞാനങ്ങഠംക്ക് ആദിപടവായിട്ടും പ്രശംസിച്ച് പ്രപഞ്ചത്തിൽ പ്രസിദ്ധപ്പെടുത്തി പ്രതിഷ്ഠിച്ചതുകൊണ്ടാണ് ഈ പരിഷ്കൃതകാലത്തും യഥാർത്ഥജ്ഞാനികളെ ധിക്കരിച്ച് കർമ്മകാണ്ഡാചാൎയ്യന്മാരെ ജ്ഞാനികഠം എന്നു് തെററിദ്ധരിച്ച് അവരെ പിന്തുടർന്നു് ഒരു മതത്തിലും ഇല്ലാത്ത അടിപിടിയും ആട്ടലും ഓട്ടലും അനുഭവിച്ച് മതാചാൎയ്യന്മാരുടെ വലയിൽപെട്ട് ദുഃഖിക്കുന്നതു്. ഇങ്ങിനെ ദുഃഖത്തിൽ ചാടിക്കുന്ന പ്രമാണങ്ങളേയും ആചാര്യന്മാരേയുമാണ് യുക്തജ്ഞാനികഠം,കപടപ്രമാണങ്ങഠം എന്നും കപടാചാര്യന്മാരെന്നും തീരുമാനിച്ചിട്ടുള്ളതു്. ഇപ്പോഠം നിങ്ങളുടെ സമുദായത്തിലും മററു സമുദായങ്ങളിലും ബാഹ്യപരിഷ്കാരങ്ങളെ വർദ്ധിപ്പിക്കുവാൻ വളരെ പഠിപ്പുള്ള മാന്യന്മാർ അനവധി ഉണ്ടായിട്ടുള്ളതു് നിങ്ങളുടേയും അവരുടേയും കുലഗുരുവഴിക്കൊ വിഗ്രഹാരാധന പ്രാൎത്ഥനാദി കൎമ്മവഴിക്കൊ ഉണ്ടായിട്ടുള്ളതല്ല. ബ്രിട്ടീഷ്ഭരണവിശേഷംകൊണ്ടും തദനുസാരികളായ രാജാക്കന്മാരുടെ ഭരണംകൊണ്ടുമാകുന്നു.

ഹെ ആനന്ദകാംക്ഷികളെ ! വിഗ്രഹാരാധന അനാവശ്യമാണെന്നു് സ്ഥാപിച്ച് വിജയംനേടുന്നവർക്കു് ആയിരം ബ്രിട്ടീഷ്രൂപാ സമ്മാനം കൊടുക്കുന്നതിന്നു നിശ്ചയിച്ചിരിക്കുന്നു'' എന്നു് ചിലർ '' മോക്ഷപ്രദീപാദി കൃതികളെ ഖണ്ഡനം ചെയ്യുന്നു'' എന്നു് ചിലർ.

''പരിശുദ്ധവേദാന്തത്തെ തരിമ്പും കൂസൽ കൂടാതെ അധിക്ഷേപിക്കാൻ പുറപ്പെട്ട ശിവയോഗിയുടെ ശൌണ്ഡീര്യം ഒന്നു ശമിപ്പിക്കാതെ വിട്ടുകൂടാ'' എന്നു് ചിലർ. ഇങ്ങിനെ നാനാവിധത്തിൽ എഴുതി പ്രസിദ്ധപ്പെടുത്തുന്നു.

ഹിരണ്യസുരനെപ്പോലെയും ധൂമകേതുവിനെപ്പോലെയും നമ്മെ ദുഷിച്ച സംഗതിയെ ഇതിൽ കാണിച്ചുവല്ലൊ. ഇങ്ങിനെ ചെയ്യുന്നതെല്ലാം "വെറി മുഴക്കുമ്പോൾ തെറി പറയുക. ഉത്തരം മുട്ടുമ്പോൾ കൊഞ്ഞനം കാണിക്കുക" എന്ന കൂട്ടത്തിൽ പെട്ടതാകുന്നു. ഇതിന്നു് കാരണങ്ങൾ - നമ്മുടെ കൃതികളെയും യുക്തി യുക്തമായി ഖണ്ഡിപ്പാൻ കഴിവില്ലായ്മ, ദുരഭിമാനം, അന്ധവിശ്വാസം, അസൂയ, പണ്ഡിതന്മാരുടെയും മതാചാര്യന്മാരുടെയും പൂജ്യതയേയും സമ്പാദ്യത്തേയും നിലനിറുത്തുവാനുള്ള ദുർവിചാരം; വർഗ്ഗീയസ്നേഹം മുതലായവയാകുന്നു. ഇവരുടെ ഈ വിരട്ട വെടികേട്ടു് അനേകം സാധുക്കൾ, "ഇവർ ഒരു ധൈര്യവും കൂടാതെ ഇങ്ങിനെ എല്ലാം എഴുതി പ്രസിദ്ധപ്പെടുത്തുമോ" എന്നു് പരഭ്രമിച്ചു് നമ്മുടെ സിദ്ധഗ്രന്ഥങ്ങളെ വരുത്തി വായിക്കാതെ ഇരിക്കുന്നു. വരുത്തി വായിച്ച സാരഗ്രാഹികൾ, മുമ്പ് മഹാന്മാരെന്നും മഹൽ ഗ്രന്ഥങ്ങളെന്നും ബഹുമാനിച്ചു് പൂജിച്ചുവന്നിരുന്ന മതാചാര്യന്മാരേയും മതഗ്രന്ഥങ്ങളെയും വീശിഎറിഞ്ഞു് ആനന്ദമതാവലംബികളായി ആനന്ദിക്കുന്നതും ലോകനാശകാരികളായ ധൂമകേതുവും ഹിരണ്യകശിപു എന്ന അസുരനും ആരാകുന്നു എന്നതും ഈ ആനന്ദാദർശാംശമെന്ന ചെറു കണ്ണാടിയിലും കാണാം.

എന്നു്,

ബ്രഹ്മാനന്ദസ്വാമി ശിവയോഗി.

**Founder of Blissful Religion (Ananda Mathā) which gives Bliss to all men and women, literate and illiterate alike-The reviver of Rajayoga- The slayer of the wicked demon, karma kanda and the defender of Ahimsa (Harmlessness)**